സിബാണെങ്കിൽ, ആ സമയത്തു് ബിജാപ്പൂരിലാണ് ശ്രദ്ധ പ്രധാനമായി ചെലുത്തിയതു്. ഒട്ടോമൻ സുൽത്താന്മാരുടെ കീഴിൽ ബിജാപ്പൂർ, ബീദാർ കീഴടക്കുകയും, അവരുടെ ശക്തി അറബിക്കടൽമുതൽ ബംഗാൾ ഉൾക്കടൽവരെ വ്യാപിക്കുകയും ചെയ്തു. പാശ്ചാത്യരാജ്യങ്ങളുമായുള്ള വ്യാപാരംനിമിത്തം, ഇന്ത്യയിലെ ഏററവും സമ്പന്നമായ ഒരു രാജ്യമായിത്തീർന്നു ബിജാപ്പൂർ. ആഗ്രായേക്കാൾ മനോഹരമായ ഒരു നഗരമായിരുന്നു ബിജാപ്പൂർ. തലസ്ഥാനം സന്ദർശിച്ചവരിൽനിന്നും അവിരളമായി അതു് പ്രശംസയ്ക്കു് അർഹമായി. ഇരുനൂറുവർഷക്കാലത്തെ ഭരണഘട്ടത്തിൽ, സുൽത്താന്മാർ നഗരിയെ അത്യന്തം കമനീയതരമാക്കി. അതു് ഇന്ത്യയിലെ 'ബൈസാൻഷ്യം' ആയി. ഔറംഗസീബ്, ഡക്കാൻ വൈസ്രോയി ആയിരുന്നകാലത്തു് പ്രധാനമായി രാജകോശത്തിലെ സുഖഭോഗങ്ങളുടെയും ധൂർത്തിന്റെയും ആധിക്യംനിമിത്തം ഈ രാജ്യം അധഃപതനത്തിലേക്കു കാലൂന്നിയിരുന്നു. മററു മുഗൾചക്രവർത്തിമാരെപ്പോലെ വിന്ധ്യനും നർമ്മദയ്ക്കപ്പുറമുള്ള ദക്ഷിണേന്ത്യയിൽ ആധിപത്യം ഉറപ്പിക്കാനും, ഇന്ത്യയെ ഏകീകരിക്കാനും ഔറംഗസീബും ആഗ്രഹിച്ചു. മറെറാരു കാരണം ഉണ്ടായിരുന്നതു്, ബിജാപ്പൂരിലെ സുൽത്താന്മാർ ഒട്ടോമൻവംശജരെങ്കിലും, ഇസ്ലാമിലെ 'ഷിയാ'വിഭാഗക്കാരായിത്തീർന്നിരുന്നതാണ്. ഔറംഗസീബ് ഈ വിഭാഗത്തെ നശിപ്പിക്കാൻ ഉദ്യുക്തനായിത്തീർന്നു. ബിജാപ്പൂരിനെ പിടിച്ചടക്കാനുള്ള ഔറംഗസീബിന്റെ ശ്രമങ്ങൾ ആദ്യമൊന്നും വിജയിച്ചില്ല. പോരെങ്കിൽ, ആ സമയത്തു ഷാജഹാൻ രോഗബാധിതനായതിനാൽ, അദ്ദേഹത്തിനു് ഉത്തരേന്ത്യയിലേക്കു പോകേണ്ടതായും വന്നുകൂടി. ഭാവിയിലെ വൈഷമ്യങ്ങളുടെ ഒരു ശകുനം അദ്ദേഹത്തിനു് അപ്പോഴേ അനുഭവപ്പെട്ടു. അദ്ദേഹം ബിജാപ്പൂർ ആക്രമിച്ചുകൊണ്ടിരുന്നപ്പോൾ, ഭാവിചക്രവർത്തിയായ ഔറംഗസീബ്, നിസ്സാരനായി തള്ളിയിരുന്ന ശിവജി, അദ്ദേഹത്തിന്റെ ആസ്ഥാനമായ അഹമ്മദ്നഗർ കൊള്ളചെയ്യുകയും, ലായത്തിൽനിന്നും ഔറംഗസീബിന്റെ ആയിരം കുതിരകളെ തട്ടിക്കൊണ്ടുപോകുകയും ചെയ്തു. ഉത്തരേന്ത്യയിലേക്കു പോയപ്പോൾ, ഔറംഗസീബ് ഉദ്യോഗസ്ഥന്മാർക്കു് നിർദ്ദേശം നൽകി: "ആ, നായുടെ മകനെ, (ശിവജിയെ) സൂക്ഷിക്കണം. അയാൾ തക്കംനോക്കിയിരിക്കയാണ്, ഉയരാൻ."

ഔറംഗസീബിന്റെ ഉത്തരേന്ത്യയിലെ ബദ്ധപ്പാടുകൾ ശിവജിക്കു് അവസരം നൽകി. അദ്ദേഹം അതു വേണ്ടവണ്ണം ഉപയോഗിക്കയും ചെയ്തു. ബിജാപ്പൂരുമായുള്ള വഴക്കുകൾ ഒതുക്കി. തന്റെ ശക്തി മഹാരാഷ്ട്രത്തു് ഉറപ്പിക്കാൻ അദ്ദേഹം ഉററു ശ്രമിച്ചു. 1662-ൽ ശിവജിയുടെ സ്വാതന്ത്ര്യം ബിജാപ്പൂർ അംഗീകരിച്ചു. ദക്ഷിണേന്ത്യയിലേക്കു ചക്രവർത്തി തന്റെ ശ്രദ്ധ തിരിച്ചപ്പോൾ (1663) ഉയർന്നുകൊണ്ടിരുന്ന പ്രശസ്തനായ ഒരു ഹിന്ദുരാജാവിനെയാണ്, അദ്ദേഹത്തിന്റെ ഉദ്യോഗസ്ഥ

നാർക്ക നേരിടേണ്ടിവന്നതു്. ഔറംഗസീബ് കാര്യഗൗരവം വേണ്ടപോലെ മനസ്സിലാക്കി. ശിവജിയുടെ നേർക്കുള്ള സൈന്യത്തെ അദ്ദേഹം അയച്ചതു്, സ്വമാതുലനും, സാമ്രാജ്യത്തിലെ ഒരു പ്രധാന ഉദ്യോഗസ്ഥനുമായ ഷെയിസ്തഖാന്റെ നേതൃത്വത്തിലാണു്. എന്നാൽ ഷെയിസ്തഖാൻ ശിവജിയെപ്പോലെ സമർത്ഥനല്ലായിരുന്നു. അദ്ദേഹത്തിനു മഹാരാഷ്ട്രത്തിൽനിന്നും പരാജയം പറ്റി. പിന്നീടു സേനാനായകനായി നിയമിച്ചതു്, ചക്രവർത്തിയുടെ മകനായ മുവാസമിനെ(Muazzan)യാണു്. അദ്ദേഹത്തിനു ശിവജിയുടെമേൽ വിജയം സമ്പാദിച്ചില്ല. അനന്തരം, 1664-ൽ ഔറംഗസീബ് തന്റെ ഏറ്റവും സമർത്ഥനായ സൈന്യാധിപനെ, രാജാ ജയ്സിംഹനെ, മനസ്സില്ലാമനസ്സോടെ ദക്ഷിണേന്ത്യയിലേയ്ക്കു നിയോഗിച്ചു. ശിവജി താല്ക്കാലികമായി കീഴ്‌വഴങ്ങുകയും, ചക്രവർത്തിയെ കാണാൻ ആഗ്രയിലേയ്ക്കു തിരിക്കയും ചെയ്തു. എന്നാൽ തലസ്ഥാനനഗരിയിൽ അദ്ദേഹത്തിനു ജയിൽവാസമാണു ലഭിച്ചതു്. മഹാരാഷ്ട്രപ്രശ്നത്തിനു പരിഹാരം കണ്ടതായി ഔറംഗസീബ് സമാധാനിച്ചു. എന്നാൽ 'മലയെലി' തടവിൽനിന്നു രക്ഷപ്പെട്ടു സ്വദേശത്തെത്തി. ചക്രവർത്തിയുടെ സേനാനായകന്മാരെയും സൈന്യത്തെയും ശിവജി തോല്പിച്ചെങ്കിലും, അവർക്കൊന്നും പ്രയോജനമുണ്ടായില്ല. ഔറംഗസീബിനാണെങ്കിൽ ഉത്തരേന്ത്യ വിടാൻ സൗകര്യവും ലഭിച്ചില്ല. മഹാരാഷ്ട്രജനങ്ങളുടെ അനുഗ്രഹമനുസരിച്ചു രാജാവായി ശിവജി കിരീടധാരണം ചെയ്തു. എന്നാൽ അദ്ദേഹം മനസ്സിലാക്കി, ദക്ഷിണേന്ത്യയിലെ കുഴപ്പങ്ങൾ തീർന്നാൽ, ഔറംഗസീബ് സാമ്രാജ്യശക്തിയുമായി തന്റെ നേർക്കു തിരിക്കുമെന്നു്. അതിനാൽ സ്വരാജ്യത്തിന്റെ തെക്കോട്ടു്, വിജയനഗരസാമ്രാജ്യത്തിലുള്ള ജിൻജി (Gingi) കീഴടക്കി ഒരു രണ്ടാം തലസ്ഥാനമാക്കി, കോട്ടകൊത്തളങ്ങളുറപ്പിച്ചു, രാജ്യരക്ഷയ്ക്കു വേണ്ട കർമ്മനടപടികൾ ചെയ്തു. 1680-ൽ ശിവജി ചരമം പ്രാപിച്ചപ്പോൾ, അദ്ദേഹം ദക്ഷിണേന്ത്യയിലാധിപത്യമുറപ്പിച്ചുകഴിഞ്ഞു. ബീജാപ്പൂരും ഗോൾക്കൊണ്ടയും, മുഗളർക്കെതിരായി അദ്ദേഹത്തിന്റെ സഹായാഭ്യർത്ഥികളായി മാറിക്കഴിഞ്ഞു.

തന്റെ സമകാലികന്മാരിൽ ശിവജി ഉളവാക്കിയ, അതിശയകരമായ അഭിപ്രായഗതി, (പ്രത്യേകിച്ചും മുഗൾസാമ്രാജ്യവൃന്ദവുമായി നടത്തിയ യുദ്ധത്തെപ്പറ്റി ഡേവിഡും ഗോലിയാത്തും തമ്മിൽ നടന്നപോലുള്ളതെന്നായിരുന്നു അതു്,) പേർഷ്യയിലെ ഷാ ഔറംഗസീബിനയച്ച കത്തിൽനിന്നും സ്പഷ്ടമാകുന്നു. ഷാ അബ്ബാസ് എഴുതി: "ഇന്ത്യയിലെ മിക്ക ജമീന്ദാരന്മാരും പ്രക്ഷോഭിച്ചിരിക്കയാണെന്നു് ഞാൻ അറിയുന്നു. അവരിൽ പ്രധാനി സത്യവിശ്വാസിയല്ലാത്ത ശിവനാണത്രേ. അയാൾ അജ്ഞതയിൽ കിടന്നിരുന്നതിനാൽ, അയാളുടെ പേരുപോലും ആരും കേട്ടിട്ടില്ല. ഇപ്പോൾ, അങ്ങയുടെ അനുകൂല്യങ്ങളും സൈന്യങ്ങളുടെ പിൻവാങ്ങലും ഉപയോഗപ്പെടുത്തി, അയാൾ മലയിലെ കൊടുമുടിപോലെ

കേന്ദ്രസ്ഥലമായ അമൃതസരസ്സിനെ അവർ ഒരു പ്രാദേശികതലസ്ഥാനമാക്കി. അവരുടെ ആത്മീയാചാര്യനായ ഗുരു ഹർ ഗോവിന്ദ്, സ്വന്തം 'സച്ചിദ് പാദ്ഷാ' എന്ന പദവി സ്വീകരിക്കുകയും, ആയുധധാരിയായി സായുധരായ അനുചരരോടുകൂടി സഞ്ചരിക്കുകയും ചെയ്തു. ആദ്ധ്യാത്മികമല്ല, രാഷ്ട്രീയപരമെങ്കിലും, സിക്കുമതത്തിന് ഒരു ദേശീയഭാവംകൂടി ഉണ്ടായിരുന്നു. ഹിന്ദുക്കളുടെ ശോചനീയസ്ഥിതിയെപ്പറ്റി നാനാക്ക്തന്നെ പാടിയിരുന്നു:

"നിങ്ങൾ രഹസ്യമായി ഹിന്ദുമതാചാരങ്ങൾ അനുഷ്ഠിക്കുന്നു,
എങ്കിലും, അല്ലയോ ഭ്രാതാക്കന്മാരേ,
നിങ്ങൾ തുർക്കികളുടെ ഗ്രന്ഥങ്ങളാണ് വായിക്കുന്നത്,
അവരുടെ ആചാരങ്ങളാണ് അനുകരിക്കുന്നത്."

ഗുരു ഗോവിന്ദ്സിംഗ് അദ്ദേഹത്തിന്റെ അച്ഛന്റെ മരണശേഷം വളരെ ചെറുപ്പത്തിൽത്തന്നെ നേതൃസ്ഥാനത്തെത്തി. അദ്ദേഹം അദ്യാപി മുഗളന്മാരുടെ ശത്രുവായിരുന്നു. ഏതായാലും കാശ്മീരിബ്രാഹ്മണർക്കുവേണ്ടി വാദിച്ചതുനിമിത്തം അദ്ദേഹത്തിന്റെ അച്ഛനായ തേജ്ബഹദൂർ, ഒരു രക്തസാക്ഷിയാകേണ്ടിവന്നു. 1699-ൽ ചക്രവർത്തി, മഹാരാഷ്ട്രരുമായുള്ള യുദ്ധത്തിൽ കുടുങ്ങിക്കിടന്നപ്പോൾ, ഗോവിന്ദ് സ്വീകരിച്ച ഒരു നടപടിയുടെ പ്രാധാന്യം, അന്നത്തെക്കാലത്ത് മനസ്സിലാക്കിയിരിക്കയില്ല. അദ്ദേഹം 'ഖൽസ' (Khalsa) സ്ഥാപിച്ചു. അതായത് തന്റെ അനുയായികളെ അദ്ദേഹം സായുധരാക്കി. അതിലെ ഓരോ അംഗവും വേണ്ടിവന്നാൽ ജീവനും, കുടുംബവും, അഭിമാനവും 'പന്ഥ'ത്തിനുവേണ്ടി ബലികഴിക്കാമെന്നു പ്രതിജ്ഞചെയ്തു. ഗുരു ഗോവിന്ദന്റെ കീഴിൽ സിക്കുകാരുടെ ശക്തി വളർന്നു. സിർഹിന്ദിലും, ലാഹോറിലുമുള്ള മുഗൾഗവൺമെന്റിന് അവരെ എതിരിടേണ്ടിവന്നു. അവരുടെനേർക്ക് കർശനമായ നടപടികൾ നടത്താൻ ഔറംഗസീബ് ഉത്തരവുനൽകി. ഡൽഹിയിലെ മുഗൾസൈന്യം, ഗുരുവിനെ സഹായഹീനനായ ഒരു രാജ്യഭ്രഷ്ടന്റെ നിലയിലാക്കിയപ്പോഴാണ്, അദ്ദേഹം 'സഫർനാമ' എഴുതിയത്. അതിൽ അദ്ദേഹം ചക്രവർത്തിയോടു ചോദിക്കുന്നു: "എന്തൊരു ഫലമാണ്, ചില തീപ്പൊരികളെ നശിപ്പിച്ചാൽ ഉള്ളത്, മുൻപിലത്തേക്കാൾ, വളരെ ശക്തിയായി തീ ആളിക്കത്തുമ്പോൾ?" ഗോവിന്ദ് സിംഗ് കൊല്ലപ്പെട്ടു. മുഗളന്മാരുടെ സ്വന്തം പ്രവിശ്യയായ പഞ്ചാബിനെത്തന്നെ അതിവേഗം ഗ്രസിച്ചു.

ഇങ്ങനെ തനിക്കെതിരായി തെക്ക് മഹാരാഷ്ട്രരേയും, വടക്ക് സിക്കുകാരേയും സൃഷ്ടിക്കുകയും മുഗൾരാഷ്ട്രത്തിന്റെ ഏറ്റവും ഉറച്ച സഹായാവലംബമായ രജപുത്രരുടെ സൗഹാർദ്ദം നശിപ്പിക്കുകയും ചെയ്തശേഷം ഔറംഗസീബ് മരിച്ചു. തന്റെ മൂന്നു പൂർവ്വികന്മാർ, ശ്രദ്ധാപൂർവ്വം കെട്ടിപ്പടുത്ത, ഐക്യജനതയുടെ രാജശക്തി നാമാവശേഷമായി.

അദ്ദേഹം പരാജിതനായി മരിച്ചു; പക്ഷേ, മരിച്ചത് ഒരാദർശത്തിനുവേണ്ടിയാണ്—ഇന്ത്യയുടെ ഏകീകരണം. ഒരു പ്രകാരത്തിൽ അദ്ദേഹം, ഇന്ത്യൻഏകീകരണത്തിന്റെ ഒരു രക്തസാക്ഷിയാണ്. എന്നാൽ അദ്ദേഹം ആഗ്രഹിച്ചതും, തന്റെ സാമ്രാജ്യം തന്നെ നശിപ്പിച്ചതും, അക്ബർ സ്വപ്നംകണ്ടതുപോലെയുള്ള ഒരു ദേശീയരാഷ്ട്രത്തിനുവേണ്ടിയല്ല. ഒരു ഇസ്ലാമികരാഷ്ട്രത്തിനുവേണ്ടിയാണ്. ഒരു ഏകീകൃതഭാരതത്തെ മുസ്ലീം ന്യൂനപക്ഷം ഭരിക്കണമെന്നതായിരുന്നു ഔറംഗസീബിന്റെ ആദർശം. ഔറംഗബാദിലെ അദ്ദേഹത്തിന്റെ ശവകുടീരത്തിൽ അദ്ദേഹത്തോടൊപ്പം അതു നിദ്രചെയ്യുന്നു.



## മഹിമാശാലികളായ മുഗളന്മാരുടെകാലത്തെ ഇന്ത്യ

അക്ബറിന്റെ സിംഹാസനാരോഹണംമുതൽ, ഔറംഗസീബിന്റെ മരണംവരെ(1707)യുള്ള ഒന്നരനൂററാണ്ടുകാലം, സാമൂഹ്യമായും, സാമ്പത്തികമായും രാഷ്ട്രീയമായുമുള്ള ഇന്ത്യയുടെ വളർച്ചയുടെ ചില സാമ്പത്തികവിശേഷതകൾ കാണിക്കുന്നു. മുഗൾരാജധാനി, പേഴ്സ്യൻസംസ്കാരം ഉൾക്കൊണ്ട ഭരണാധിപന്മാരുടെ കീഴിൽ സാംസ്കാരികപ്രവർത്തനങ്ങളുടെ കേളീരംഗമായി. ധാനിയിലെ പഠാണചക്രവർത്തിമാരുടെ ഭരണശേഷം വടക്കെ ഇന്ത്യയിൽ ഇപ്രകാരം ഒരു പ്രഭാപ്രസരം ഉണ്ടായിട്ടില്ല. ചക്രവർത്തിമാർ മാത്രമല്ല, കൊട്ടാരത്തിലെ സ്ത്രീകളും, ഹുമയൂണിന്റെ അമ്മമുതല്ക്ക് ഔറംഗസീബിന്റെ പ്രസിദ്ധപുത്രിയായ സെബുന്നിസ്സാവരെ, കലകളുടെയും സാഹിത്യത്തിന്റെയും രക്ഷാധികാരിണികളും, ഉദ്യാനങ്ങൾ, ചിത്രലേഖനം, പരവതാനികൾ മനോഹരങ്ങളായ കെട്ടിടങ്ങൾ ഇവയിലെല്ലാം അഭിരുചിയുള്ളവരുമായിരുന്നു. അവർ കവികളെയും പണ്ഡിതന്മാരെയും, ചിന്തകന്മാരെയും പ്രോത്സാഹിപ്പിച്ചു. അക്ബർ പണ്ഡിതന്മാരോടു കാണിച്ച ഔദാര്യം, മതപരവും തത്വചിന്താപരവുമായുള്ള കാര്യങ്ങളിൽ പ്രദർശിപ്പിച്ച അങ്ങേയററ ദാഹവും, ഏഷ്യയുടെ എല്ലാഭാഗങ്ങളിൽനിന്നും പണ്ഡിതന്മാരെ അങ്ങോട്ടാകർഷിച്ചു. മുഗളന്മാർക്കു തത്വചിന്താപരവും കലാപരവുമായ കാര്യങ്ങളിലുണ്ടായിരുന്ന താല്പര്യം, അവരുടെ ഉയർന്ന ഉദ്യോഗസ്ഥന്മാരും, പ്രഭുക്കന്മാരും തെളിയിക്കുന്നു. അക്ബറിന്റെ റീജന്റായ ബൈറാംഖാന്റെ പുത്രനും, കുലീനനായ അബ്ദുർ റഹിമാൻ ഖാൻ ഇഖാനൻ (Abdur Rahman Khan-i Khanan) പേർഷ്യൻഭാഷയിലെ മാത്രമല്ല ഹിന്ദിയിലെയും ഒരു പണ്ഡിതനും കവിയുമായിരുന്നു. ഹിന്ദിസാഹിത്യത്തിലെ, ഒരു ജ്യോതിസ്സായി ഇന്നും അദ്ദേഹത്തെ ഗണിച്ചുവരുന്നു. സഹോദരന്മാരായ അബുൽഫാസലും, ഫൈസിയും പ്രസിദ്ധസാഹിത്യകാരന്മാരാണ്. മുബാറക്കിന്റെ മക്കളായ അവർ, അച്ഛനെപ്പോലെ മതചിന്തയിൽ തല്പരരായിരുന്നു. അബുൽഫാസലിന്റെ കൃതികൾ മികവുററതും വർണ്ണനാത്മകവും രാഷ്ട്രീയവുമാണ്. ഫൈസിയാകട്ടെ സഹോദരനേക്കാൾ കൂടുതൽ പാണ്ഡിത്യമുള്ളവനും, മികച്ച കവിയും ആയിരുന്നു. ഹിന്ദുക്ലാസിക്കുകൾ പേർഷ്യനിലേക്കു തർജ്ജമചെയ്തത് അദ്ദേഹത്തെ കൂടുതൽ പ്രസിദ്ധനാക്കിത്തീർത്തു. രാജധാനിയിലെ ഹിന്ദുസാമന്തന്മാരിൽ പ്രധാനിയും റവന്യൂമന്ത്രിയുമായ തോഡർമാൽ, ഒരു ഗ്രന്ഥകാരനോ, അല്ലെങ്കിൽ, ഹിന്ദുധർമ്മശാസ്ത്രങ്ങളെപ്പററിയുള്ള

ച്ചുണ്ടായി. പ്രാചീന ഭാരതീയപാരമ്പര്യത്തിലുള്ള ചിത്രകലയുടെ വസന്തം ആണ് കാംഗ്രായിലും, രാജപുത്താനയിലും, ഹിമാലയപ്രദേശങ്ങളിലും മറ്റും പുഷ്കലമായി പുഷ്ടിപ്രാപിച്ച രാജപുത്രസമ്പ്രദായം എന്ന പേരിൽ അറിയപ്പെടുന്ന ചിത്രകല. മുഗൾചക്രവർത്തിമാരും, അവരെ അനുകരിച്ച് ഹിന്ദുക്കളും മുസ്ലീങ്ങളുമായ സാമന്തന്മാരും, തങ്ങളുടെ ഗ്രന്ഥപ്പുരകൾ ഛായാചിത്രസമാഹാരങ്ങൾകൊണ്ടും സ്വർണ്ണാങ്കിതങ്ങളായ ഗ്രന്ഥങ്ങൾകൊണ്ടും അലംകൃതമാക്കി. അവയുടെ അമൂല്യമായ മനോഹാരിത ജയ്പ്പൂർശേഖരത്തിൽനിന്നും ഊഹിക്കാവുന്നതാണ്. മുഗൾകൊട്ടാരത്തെ അനുകരിച്ചുള്ളതായിരുന്നു, ഓരോ രാജാവിന്റെ കൊട്ടാരവും; അതുപോലെ ഈ കാലഘട്ടം കലയുടെ വസന്തോത്സവം തന്നെയായിരുന്നെന്നു പറയാം.

ഡെൽഹിയിലെ സുൽത്താന്മാരും, പ്രാദേശികരാജാക്കന്മാരും വലിയ ആലയനിർമ്മാതാക്കളായിരുന്നെന്നു പറഞ്ഞുവല്ലോ. അതിനാൽ, ഇൻഡോ-ഇസ്ലാമികശില്പകല മുഗളന്മാരുടെ പ്രത്യേക സംഭാവനയല്ല തന്നെ. എന്നാൽ ചക്രവർത്തിമാരുടെ അതുല്യമായ സമ്പത്തും, സുഖഭോഗതൃഷ്ണയും, അതിമനോഹരങ്ങളായ ആലയങ്ങളും, കോടിക്കണക്കിന് ജനങ്ങൾക്ക് ആനന്ദം ഇന്നും പ്രദാനംചെയ്യുന്ന ഉദ്യാനങ്ങളും, പുതിയ പട്ടണങ്ങൾതന്നെയും നിർമ്മിക്കാൻ സഹായിച്ചു. ഹിന്ദുമുസ്ലീം ആശയങ്ങളുടെ സങ്കലനത്തിന് ഉദാഹരണമാണ്, അക്ബർ പണിയിച്ച ഫത്തേപ്പൂർസിക്രി എന്ന തലസ്ഥാനനഗരി. താജ്മഹാൾ, മോട്ടിമസ്ജിദ്, ചുകപ്പുകോട്ട, ഇത്തിമാദ്ദൗള (Itimad-ud-dowla) പണിയിച്ച ശവകുടീരങ്ങൾ ഇവയെപ്പറ്റി എടുത്തുപറയേണ്ട ആവശ്യമില്ല. കാശ്മീരിലുള്ള മുഗൾഉദ്യാനങ്ങളും, കല്ക്ക(Kalka)ക്കടുത്തുള്ള പിഞ്ജോർ (Pinjaur) മുതലായി അവിടങ്ങളിൽ നിർമ്മിച്ച ആരാമങ്ങളും, അഴക് അണിയിക്കുന്നവയാണ്.

ഈ കാലഘട്ടത്തിൽ ആലയനിർമ്മാണത്തിൽ വലിയ പുരോഗതി ഉണ്ടായി. പല രാജാക്കന്മാരും അസംഖ്യം മനോഹരങ്ങളായ കെട്ടിടങ്ങൾ നിർമ്മിച്ചു. ഹിന്ദുക്കളുടെ ആലയനിർമ്മാണരീതിയിൽ വലിയൊരു മാറ്റം സംഭവിച്ചു. ഹിന്ദുരാജാക്കന്മാർ അവരുടെ തലസ്ഥാനങ്ങളിലുണ്ടാക്കിയ കൊട്ടാരങ്ങൾ, ഡിവാനികാസ് (Diwan-i Khas), ഡിവാനി ആം, (Diwan-i Am), ശീഷ്മഹാൾ, ഇവയുടെയും ചക്രവർത്തിയുടെ കൊട്ടാരങ്ങളുടെയും അനുകരണങ്ങളാണ്. എന്നാൽ ഇവ പഴയ ശാസ്ത്രീയസമ്പ്രദായങ്ങളിൽനിന്നും, പല കാര്യത്തിലും മുഗൾകൊട്ടാരങ്ങളിൽനിന്നും ഭിന്നമായ ചില സവിശേഷതകൾ വഹിച്ചിരുന്നു. ബീർസിംഗ് ബുന്ദേലയുടെ കൊട്ടാരം, ബിക്കാനീറിലെ പഴയകോട്ട, ഉദയപ്പൂർ, ജോധ്പൂർ, ആംബർ ഇവിടെയുള്ള കൊട്ടാരങ്ങൾ ഇവ, ആ കാലത്തെ ശില്പകലയുടെ, ഇന്നും അവശേഷിക്കുന്ന മാതൃകകളാണ്.

പ്രചുരമായിരുന്ന സുഖഭോഗസമൃദ്ധിയും അവിടത്തെ കെട്ടിടങ്ങൾ പ്രതിഫലിപ്പിക്കുന്നു.

ഇന്ത്യൻ രാജധാനികളിലെയും പ്രഭുക്കന്മാരുടെയും അക്കാലത്തെ ജീവിതം ആഡംബരജടിലതയിൽ 'ബൈസാന്റിയ'ത്തോടു താരതമ്യപ്പെടുത്തിയിരിക്കാം. സംസ്കൃതചിത്തനും, ജീവിതസുഖങ്ങളിൽ തല്പരനുമായിരുന്നെങ്കിലും, പടയോട്ടത്തിൽ മിക്കവാറും കഴിയേണ്ടിവന്ന ബാബറിന്നു സുഖലോലുപത സാധ്യമായില്ല. അക്ബറാണു് മുഗൾരാജധാനി ആഡംബരോജ്ജ്വലമാക്കിയതു്. ഭൗതികസുഖങ്ങളിൽ സാമാന്യം വിരക്തനായ ഔറംഗസീബിനെപ്പോലും, അതു കുറയ്ക്കാനോ, ചുരുക്കാനോ സാധിച്ചില്ല. ചക്രവർത്തിമാർ ആഡംബരത്തോടും ആർഭാടത്തോടുംകൂടിയാണു് സഞ്ചരിക്കകപോലും ചെയ്തതു്. ചക്രവർത്തിയുടെ ചുകന്ന കൂടാരങ്ങളും തമ്പുകളും ആഗ്രായിലെയും ദില്ലിയിലെയും പ്രതാപമഹിമകളെ അനുസ്മരിപ്പിച്ചു. സഞ്ചരിക്കുന്ന ഒരു രാജധാനിയായിരുന്നു മുഗൾ പാളയം. യുദ്ധരംഗങ്ങളിൽ യുദ്ധം നടത്തിക്കൊണ്ടിരുന്നപ്പോഴും, ലളിതജീവിതം കൊട്ടാരത്തിലേക്കെത്തിനോക്കിയില്ല. ചക്രവർത്തിമാരെ മാത്രമല്ല ഇതു സ്പർശിച്ചതു്. ധർബാറിൽ ആഡംബരത്തിനു [illegible] പോലു് നൂറു നർത്തകിമാരോടും, രാജകീയാർഭാടത്തോടുംകൂടിയാണു്. സർദാരന്മാരും പടക്കളത്തിലും, ചെറുഉദ്യോഗസ്ഥന്മാർപോലും തികഞ്ഞ പ്രൗഢിയോടെയാണു കഴിച്ചുകൂട്ടിയതെന്നു പല യൂറോപ്യൻ സന്ദർശകരും സാക്ഷ്യം നൽകിയിട്ടുണ്ടു്.

വസ്ത്രധാരണത്തിലും, ആഹാരത്തിലും, ജീവിതരീതിയിലും ഉയർന്നവർ സുഖാസക്തി പ്രത്യക്ഷപ്പെടുത്തി. കസവുപട്ടുകൾ മുതലായ സിൽക്കു്, മസ്ലിൻ ഇവയായിരുന്നു വലിയ പ്രഭുക്കന്മാരുടെ വേഷസംവിധാനം. ഹിന്ദുക്കളുടെ ലഘുവായ ആഹാരത്തിനുപകരം ഉയർന്ന തരക്കാരുടെ ഇടയിൽ 'പുലാവു്,' ബിരിയാണി, വിവിധതരത്തിലുള്ള പേർഷ്യൻ ഭക്ഷ്യപേയങ്ങൾ ഇവ സ്ഥാനംപിടിച്ചു. പേർഷ്യയിലെയും മദ്ധ്യേഷ്യയിലെയും അഭിരുചികളെ അനുകരിച്ചുവരുന്ന ഹിന്ദുക്കളുമായ പ്രഭുക്കന്മാർ വിരുന്നുകൾ നടത്തിവന്നു്. റോം, ചൈനാ, ഈജിപ്തു് ഈ രാജ്യങ്ങളുമായുള്ള സമ്പർക്കം ഹേതുവായി, സാർവ്വലൗകികമായ സ്വഭാവമായി ഭവിച്ച ഭക്ഷ്യകലയുടെ, അപൂർവ്വഫലങ്ങൾ, അത്ഭുതകരങ്ങളായ പാനീയങ്ങൾ, വിഭിന്നരുചികളോടുകൂടിയ പാചകകലാവിശേഷങ്ങൾ ഇവ ഇന്ത്യയിലേക്കു വരികയും ഹിന്ദുക്കളും മുസ്ലിങ്ങളുമായ സമ്പന്നന്മാരുടെ ഇടയിൽ, പ്രചരിക്കുകയും ചെയ്തു. ഇന്നും രജപുത്രന്മാരുടെയും, ഉത്തരേന്ത്യൻ ഹിന്ദുരാജാക്കന്മാരുടെയും തീൻമേശമേൽ കാണുന്ന മിക്കവയും, മുസ്ലിംരീതിയിലുള്ള ഭക്ഷ്യപേയാദികളാണു്. പ്രസിദ്ധമായ പല ഭോജ്യസാമഗ്രികളും ചക്രവർത്തിമാരുടെ പേരിൽ ആണു് അറിയപ്പെടുന്നതു്. ഉദാ: ഷാജഹാനി പിലാവ്, ജഹാംഗീരി കബാബു് മുതലായവ.

വൻ (Khandadeva). താർക്കികനും, 'ദീധിതി'(Didhiti)യുടെ കർത്താവുമായ രഘുനാഥശിരോമണി, ജ്യോതിശ്ശാസ്ത്രവിദഗ്ദ്ധനായ കമലാകരൻ ഇവരായിരുന്നു പതിനേഴാംനൂററാണ്ടിൽ ഈ വിജ്ഞാനകേന്ദ്രത്തെ അലങ്കരിച്ച പ്രമുഖപണ്ഡിതന്മാർ. ബനാറസ്സിലുണ്ടായിരുന്ന അസംഖ്യം വിദ്യാലയങ്ങളിലൊന്നിലെ, അവിടത്തെ ഒരാചാര്യനായ കവീന്ദ്രസരസ്വതിയുടെ മിത്രമായ ബെർണിയർ ചിത്രീകരിക്കുന്നു താഴെ: "ബനാറസ്" നഗരം, ഗംഗാനദിയുടെ തീരത്തുള്ള മനോഹരമായ ഒരു ഭാഗത്താണ്. അതിനു ചുററും ഫലപുഷ്ടവും സമ്പന്നവുമായ പ്രദേശങ്ങൾ കിടക്കുന്നു. ഹിന്ദുക്കളുടെ ഒരു പൊതുവിദ്യാലയമായി അവിടം കണക്കാക്കാം. ഇന്ത്യയിലെ 'ഏതൻസ്' ആണ് ബനാറസ്. ബ്രാഹ്മണരും അസംഖ്യം ഭക്തന്മാരും അവിടെ ചെല്ലുന്നു. നമ്മുടെ യൂണിവേഴ്സിററികളിലെ രീതിയിൽ കോളേജുകളോ, നിയമേനയുള്ള ക്ലാസ്സുകളോ അവിടെ ഇല്ല. പ്രത്യുത, പ്രാചീനവിദ്യാലയങ്ങളെയാണ്, അവിടെയുള്ളവ അനുസ്മരിപ്പിക്കുക. അധ്യാപകന്മാർ നഗരത്തിൽ പലയിടത്തുമുള്ള വസതികളിലും, പണക്കാരായ കച്ചവടക്കാർ വിട്ടുകൊടുത്തിട്ടുള്ള പ്രാന്തപ്രദേശങ്ങളിലെ ഉദ്യാനങ്ങളിലുമാണ് അധ്യാപനം നിർവ്വഹിച്ചുപോന്നു. ഇവരിൽ ചില ആചാര്യന്മാർക്ക് നാലു ശിഷ്യന്മാരുണ്ടായിരുന്നു. മററു ചിലർക്ക് ആറും, ഏഴും. ഏററവും പ്രശസ്തർക്ക പന്ത്രണ്ടു പേർ കാണും. ഇതാണ് ഏററവും കൂടിയ സംഖ്യ."

ബെർണിയരുടെ സ്നേഹിതനായ കവീന്ദ്രാചാര്യ, ഒരു മികച്ച കവിയും പണ്ഡിതനും, ആരാധ്യനായ ഒരു യോഗിയുമായിരുന്നു. അദ്ദേഹം ഷാജഹാന്റെ ഒരു മിത്രവുമായിരുന്നു. ചക്രവർത്തി അദ്ദേഹത്തെ കൊട്ടാരത്തിൽ ക്ഷണിച്ചു ബഹുമാനിച്ചിട്ടുണ്ട്. അദ്ദേഹം ദാരായുടെ ഇഷ്ടന്മാരിലൊരാളുമായിരുന്നു. സംസ്കൃതത്തിൽ ദാരാ, അദ്ദേഹത്തിനെഴുതിയ ഒരു കത്തിൽ, അദ്ദേഹത്തെ ശങ്കരാചാര്യരോടും മററു പ്രാചീനാചാര്യന്മാരോടും ഉപമിച്ചിരിക്കുന്നു. ബനാറസിൽ, അക്കാലത്തെ ഏററവും പ്രസിദ്ധനായ ആചാര്യൻ കവീന്ദ്രനായിരുന്നു. അദ്ദേഹം മഹാരാജാ ജയ്സിംഹന്റെ പുത്രന്മാരെയും പഠിപ്പിച്ചതായി തോന്നുന്നു. പ്രശസ്ത സഞ്ചാരിയായ ബെർണിയർ അദ്ദേഹത്തെ സന്ദർശിക്കയും, ഇങ്ങനെ വർണ്ണിക്കയും ചെയ്തു. "ബനാറസിൽവെച്ചു ഞാൻ അദ്ദേഹത്തെ കണ്ടപ്പോൾ, അദ്ദേഹം സ്നേഹബഹുമാനങ്ങളോടെ, എനിക്കു യൂണിവേഴ്സിററി ലൈബ്രറി പരിശോധിക്കാൻ അനുമതിതന്നു. ആ നഗരത്തിലെ മികച്ച ആറു പണ്ഡിതന്മാരെയും അങ്ങോട്ടു ക്ഷണിച്ചു." ബെർണിയർ, സംസ്കൃതത്തിലുള്ള എല്ലാ വിഷയങ്ങളെപ്പററിയുമുള്ള ഗ്രന്ഥങ്ങൾ അടുക്കിവെച്ചിരുന്ന ഒരു ഹാൾ കണ്ടു. ബനാറസിലെ ഗ്രന്ഥശാലകൾ എല്ലാം പ്രസിദ്ധങ്ങളായിരുന്നു. എന്നാൽ കവീന്ദ്രന്റെ ഗ്രന്ഥപ്പുര അവയെ എല്ലാം കവച്ചുനിന്നു.

മുഗൾചക്രവർത്തിമാർ ഗ്രന്ഥശേഖരണത്തിലും പ്രതിപത്തിയുള്ള

എന്നാൽ ഈ കാലഘട്ടത്തിലെ അകൃത്രിമസുന്ദരമായ കാവ്യകല, നാം കാണുന്നതു് ഗംഗാലഹരിയിലെ ധ്വനികോലാഹലങ്ങളുടെ ആവർത്തനങ്ങളിലോ, 'ജഗദ്'വിജയ ചണ്ഡദാസിന്റെ പാണ്ഡിത്യപ്രകടനങ്ങളിലോ അല്ല. അക്കാലത്തെ യഥാർത്ഥ ഭാരതീയകവിത കാണണമെങ്കിൽ, നാം തുളസീദാസന്റെ ഈശ്വരപ്രേരിതമായ ഇതിഹാസത്തിലേയും, വികാരതരളമായ സൂരദാസിന്റെ കവിതകളിലേയും, ബ്രജഭാഷയിലെ കവിസൃഷ്ടികളിലേയും, രാമദാസിന്റെ കീർത്തനങ്ങളിലേയും, പൃഥ്വിരാജിന്റെ 'ധിംഗൽ' (Dhingal) ഇതിഹാസത്തിലേയും ദൃഷ്ടിപായിക്കണം. കാളിദാസന്റെ ശാന്തമായ കാലം കഴിഞ്ഞാൽ, ഇന്ത്യൻസാഹിത്യചരിത്രത്തിൽ പൂർവ്വകാലഘട്ടംപോലെ സമുന്നതനായ മറ്റൊരാളില്ലതന്നെ. ഭാരതീയമഹാകവികളിൽ കനിഷ്ഠികാധിഷ്ഠിതനായ തുളസീദാസ്" (1532-1623), ഞങ്ങളുടെ ഭാഷയിൽ കാവ്യരചന ചെയ്തു. ഭാരതത്തിന്റെ കവി എന്ന പേരിനു് അദ്ദേഹം തികച്ചും അർഹനാണു്. അവധഭാഷയിലാണെങ്കിലും തുളസീദാസ് ഹിന്ദിയിലാണു് തന്റെ കാവ്യസമുച്ചയത്തെ അവതരിപ്പിച്ചതു്. ഇതിനെ അദ്ദേഹം ന്യായീകരിക്കുന്നതിങ്ങനെയാണു്: അദ്ദേഹത്തിന്റെ ഭാഷ ഒഴുകിവരുന്ന ഒരു മൺകുടമാണു്; സംസ്കൃതമാകട്ടെ രത്നചഷകം; പക്ഷേ, അതിൽ പാഷാണമാണു്. തുളസീദാസന്റെ 'രാമചരിതമാനസം' ശ്രീരാമന്റെ മഹത്പ്രവൃത്തികൾ പ്രകീർത്തിക്കുന്ന ഒരു വീരകാവ്യം മാത്രമല്ല, പ്രത്യുത ജനങ്ങളുടെ ഒരു വേദഗ്രന്ഥംകൂടിയാണു്. ഹിമാലയംമുതൽ വിന്ധ്യൻവരെയും, ലാഹോർമുതൽ ബംഗാൾവരെയും ഹിന്ദി അറിയാവുന്ന ജനസമൂഹം ആത്മീയനിർവൃതിക്കു്, രാമചരിതമാനസത്തെ ആശ്രയിക്കുന്നു. അതിലെ ലോകോക്തികളും ധർമ്മോപദേശവചനങ്ങളും രാജാവുമുതൽ കർഷകൻവരെയുള്ളവരുടെ ചുണ്ടിൽ തങ്ങിനിൽക്കുന്നു. ഇതെല്ലാം പുറമേ, ഒരു കാവ്യം എന്ന നിലയിലും, അതു് അനുപമമാണു്. വാല്മീകിയുടെ മഹത്തായ കഥയെ തുളസീദാസൻ ഒരിക്കൽകൂടി സാർവ്വജനീനമാക്കി. അതിന്റെ ഫലമായി ഉത്തരേന്ത്യൻജീവിതത്തിലെ ഒരു മൗലികഘടകമായി അതു്. മറ്റുഭാഷകളിലും രാമായണത്തിനു് ഈ പരിവർത്തനം വന്നു. തമിഴ്'ദേശത്തു്' കമ്പർ, രാമായണത്തെ ജനതയുടെ ബൈബിളായി രൂപപ്പെടുത്തി. കൃത്തിവാസനു് ബംഗാളിലും, എഴുത്തച്ഛൻ കേരളത്തിലും അതേപ്രകാരം ചെയ്തു. ഒരു ആധുനികപണ്ഡിതനായ കിസ്സൻ കീൻ (Kissen Keane)പറയുംപോലെ, "തുളസീദാസന്റെ മഹത്തായ കൃതികൾക്കു് അദ്ദേഹത്തിന്റെ നാട്ടുകാരുടെ ജീവിതത്തിലും വിജ്ഞാനമണ്ഡലത്തിലുമുള്ള സ്വാധീനശക്തി എത്രയെന്നു പറഞ്ഞാലും അതിശയോക്തിയാകുന്നതല്ല. സാഹിത്യത്തിലെ ഒരു അത്ഭുതസൃഷ്ടി എന്ന നിലയിലും, മതത്തിന്റെ ഒരു മഹാഗ്രന്ഥം എന്ന നിലയിലും രാമായണം അദ്വിതീയമായിത്തന്നെ നില്ക്കുന്നു."

രാമദാസ്", കബീർ, നാനാക്കു് ഇവർ പ്രചരിപ്പിച്ച മതവേ

ണമായിരുന്നു. ഗൃഹത്തിൽ സ്വേച്ഛാധിപതിയും, ദുഃഖനിർഭരയുമുള്ളവ ളും, പുത്രന്മാർക്കൊരാണി സ്വന്തം താൽപര്യങ്ങൾ ബലികഴിച്ചവരും കൂടി യായിരുന്നു അവർ. സാമാന്യമായി പറഞ്ഞാൽ പതിവ്രതകൾ, അവരുടെ പാരമ്പര്യം സൂക്ഷിക്കയും, മതത്തിൽനിന്നും ആചാരങ്ങളിൽനിന്നും ശക്തിസംഭരിക്കയും ചെയ്തു. എങ്കിലും ഇക്കാലഘട്ടത്തിൽ മറ്റു പല രംഗങ്ങളിലും നാം കാണുന്ന പുരോഗതി, സ്ത്രീകളുടെ കാര്യത്തിൽ ഉള്ളതായി സാക്ഷ്യങ്ങളില്ല.

പല ചരിത്രപ്രമാണങ്ങളിൽനിന്നും മുഗൾകാലത്തെ, സാമ്പത്തികവും വ്യാവസായികവുമായ നിലയെപ്പററി നമുക്ക മനസ്സിലാക്കാം. പല പണ്ഡിതന്മാരും അവ വിശദമായി വിവരിച്ചിട്ടുണ്ട്. അതിൽനിന്നും പല സൂക്ഷ്മവിവരങ്ങളും നമുക്കറിയാം. സാമ്രാജ്യത്തിലെ പ്രധാന കേന്ദ്രങ്ങളെ റോഡുകൾമൂലം ഘടിപ്പിച്ചു. ഷെർഷാ, 'ഗ്രാൻഡ്ട്രങ്ക്' റോഡ് പൂർത്തിയാക്കി. പെഷവാർ മുതൽ ബംഗാൾവരെയുള്ള ആ റോഡിന്റെ ഗതി ഇന്നും പഴയതുതന്നെ. ഈ പ്രധാനപ്പെട്ട റോഡ് പാടലി, മൌര്യകാലഘട്ടം നൽകിയ പാരമ്പര്യസമ്പത്താണ്. അക്കാലത്ത് കനൂജിനുണ്ടായിരുന്ന പ്രാമാണ്യംനിമിത്തം, സിർഹിൻഡ് മുതൽ ഗംഗാതടംവരെ, വടക്കുകൂടി വളഞ്ഞാണ് റോഡ് പോയിരുന്നത്. സാമ്രാജ്യത്തിലെ ഒരു പ്രധാന പ്രവിശ്യയായിരുന്നു ബംഗാൾ. ബംഗാളുമായുള്ള ഗതാഗതമാർഗ്ഗം ആദ്യമേതന്നെ നല്ല നിലയിലായിരുന്നു. മറ്റൊരു പ്രധാന രാജപാത ആഗ്രായെ അഹമ്മദാബാദുമായി ഘടിപ്പിച്ചു. അഹമ്മദാബാദിൽനിന്നും സൂറത്തിലേയ്ക്കും നല്ല പാത ഉണ്ടായിരുന്നു. സൂറത്തായിരുന്നു, മെക്കായിലേയ്ക്കും, വിദേശവ്യാപാരത്തിലേയ്ക്കുമുള്ള പടിവാതിൽ. ഈ റോഡ് ബിയാനയിലും (Biyana) ഗ്വാളിയറിലും കൂടിയാണ പോയത്. സാമ്രാജ്യത്തിലെ പ്രധാന വാണിജ്യപാതയും ഇതായിരുന്നുവത്രേ.

റോഡുകളുടെ ഇടയ്ക്ക് വിശ്രമശാലകൾ, ധർമ്മശാലകൾ, ചോലകങ്ങൾ, വെള്ളത്തിനു സൗകര്യങ്ങൾ ഇവ എല്ലാം ഉണ്ടായിരുന്നു. പ്രധാന സ്ഥലങ്ങളിൽനിന്നും തലസ്ഥാനത്തേയ്ക്ക് ശകടങ്ങളുമുണ്ടായിരുന്നു. സാധാരണയായി റോഡിൽക്കൂടിയുള്ള ഗതാഗതം സുരക്ഷിതമായിരുന്നു. കള്ളന്മാരുടേയും കവർച്ചക്കാരുടേയുംമേൽ പ്രാദേശികഗവർണ്ണർമാർ കർശനനടപടികൾ സ്വീകരിച്ചു. എന്നാൽ ചില സ്ഥലങ്ങളിൽ കവർച്ചക്കാരുണ്ടായിരുന്നതായി ദൃഷ്ടാന്തങ്ങളുണ്ടായിരുന്നതിനു രേഖകളുണ്ട്. ഗംഗാവഴിയുള്ള ജലമാർഗ്ഗം വളരെ പ്രധാനമായിരുന്നു. ബംഗാൾ മുതൽ അല്ലഹബാദുവരെ നൗകകൾ ധാരാളമായി സഞ്ചരിച്ചുവന്നു. ഈ വഞ്ചികൾ പലതിനും നല്ല വലിപ്പമുണ്ടായിരുന്നു. ഇരുനൂറു ടൺ കൊള്ളുന്ന വഞ്ചികൾ അസാധാരണങ്ങളല്ലായിരുന്നു.

മുഗൾചക്രവർത്തിമാരുടെ ഭരണസ്ഥൈര്യംമൂലം, ഒട്ടാകെ ഇന്ത്യയിലെങ്ങുമുള്ള റോഡുകളും സാമാന്യം നന്നായിരുന്നു. കുതിരകളുടെ സൈന്യമായ

വിശിഷ്ടമായ ഒരു അലങ്കാരസാധനമായിരുന്നു. അക്ബറാണ്, പരവതാനിവ്യവസായം ഇന്ത്യയിൽ കൊണ്ടുവന്നതു്. ഒരുതരം പരവതാനികൾ ഇന്ത്യയിൽ ഉണ്ടാക്കപ്പെട്ടിരുന്നെങ്കിലും, അവ വെളിയിലേയ്ക്കയച്ചോ എന്നതു സംശയമാണ്. പട്ടുതുണിവ്യവസായവും പ്രാദേശികമായിരുന്നു. എന്നാൽ പുരാതനകാലംമുതല്ക്കേ ഇന്ത്യയിൽ അതു് അഭിവൃദ്ധി പ്രാപിച്ചിരുന്നു.

മററു വ്യവസായങ്ങളിൽ, കപ്പൽനിർമ്മാണം എടുത്തുപറയേണ്ടതാണ്. മുഗളന്മാർ, ബംഗാളിൽ ഒരു നാവികത്താവളമുണ്ടാക്കുകയും, സ്വന്തമായി കപ്പൽ ഉണ്ടാക്കുകയും ചെയ്തുവന്നു. ഗംഗയിലേയും മററു പ്രധാന നദികളിലെയും ഗതാഗതവർദ്ധനവു്, കപ്പൽനിർമ്മാണത്തിനു പ്രോത്സാഹനം നൽകി. കച്ച്, കാംബേ മുതലായ തുറമുഖനഗരങ്ങളിൽ നല്ല വലിപ്പമുള്ള കപ്പലുകൾ ഉണ്ടാക്കിവന്നു. അക്കാലത്തു്, ഇന്ത്യയിൽ നിർമ്മിച്ച കപ്പലുകളെപ്പററി നല്ല മതിപ്പുണ്ടായിരുന്നു. പോർട്ടുഗീസുകാർപോലും, അവരുടെ ചില ഒന്നാംതരം കപ്പലുകൾ ഇൻഡ്യയിൽ ഉണ്ടാക്കിച്ചവയാണ്.

ഇന്ത്യയെപ്പററിപ്പുറമേയുള്ള പ്രശസ്തി വളരെ വലുതായിരുന്നു. വാസ്കോഡിഗാമയുടെ ഇന്ത്യയിലേയ്ക്കുള്ള യാത്രയ്ക്കു മുമ്പേ, ഹിന്ദുസ്ഥാൻ യൂറോപ്പിന് സുപരിചിതമായിരുന്നു. പല യൂറോപ്യന്മാരും ഇന്ത്യയെ സന്ദർശിച്ചിട്ടുണ്ട്. എന്നാൽ ഇന്ത്യയെപ്പററി ലഭിച്ച വിവരങ്ങൾ പൊതുവെ വിരളമായിരുന്നു. പോർട്ടുഗീസുകാരുടെ വരവോടുകൂടി, യൂറോപ്യന്മാർക്ക് ഇന്ത്യയെപ്പററിയുള്ള അറിവു വർദ്ധിച്ചു. അക്ബറുടെ കാലത്തിനു മുമ്പ്, പശ്ചിമതീരത്തുള്ള കോഴിക്കോട്, ബീജാപ്പൂർ മുതലായ രാജ്യങ്ങളും, വിജയനഗരസാമ്രാജ്യവുമായിട്ടായിരുന്നു പോർട്ടുഗീസുകാർ സമ്പർക്കം പാലിച്ചതു്. എന്നാൽ അക്ബർ ജെസ്യൂട്ടുപാതിരിമാരെ, രാജധാനിയിലേയ്ക്കു ക്ഷണിക്കയും, കൂടുതൽക്കാലം അവിടെ താമസിക്കാൻ പ്രോത്സാഹിപ്പിക്കയും ചെയ്തതോടെ, ചക്രവർത്തിയെപ്പററിയുള്ള വിവരങ്ങൾ യൂറോപ്പിലെത്തി.

മഹിമാശാലികളായ മുഗളന്മാരുടെ നൂററമ്പതു വർഷത്തെ ഭരണകാലത്തു്, ഇന്ത്യയുടെ നാമധേയം ലോകദൃഷ്ടിയിൽ സമുന്നതവും, അന്നത്തെ മററു പരിഷ്കൃതരാഷ്ട്രങ്ങളുടെ പന്തിയിൽ ഇന്ത്യയ്ക്കുള്ള സ്ഥാനം സുപ്രധാനവുമായിരുന്നു.

അദ്ദേഹത്തിന്റെ പദ്ധതികളുടെയെല്ലാം അസ്ഥിവാരം. ആൽബുക്കർക്കിന്റെ നയം ഇങ്ങനെ സംഗ്രഹിക്കാം: (എ) ഗോവായുടെ നേരിട്ടുള്ള ഭരണവും, മിശ്രവിവാഹംമൂലം അവിടെ ഒരു പോർട്ടുഗീസ് കോളനിയാക്കലും; (ബി) കോട്ടകൊത്തളങ്ങളും ആസ്ഥാനങ്ങളും നയതന്ത്രപ്രധാനമുള്ള കേന്ദ്രങ്ങളിലുണ്ടാക്കുക; (സി) തീരദേശങ്ങളിലെ നാട്ടുരാജാക്കന്മാരുമായി നയതന്ത്രബന്ധങ്ങൾ പുലർത്തുക. ശക്തമായ ഈ മാർഗ്ഗങ്ങളിലൂടെ ആൽബുക്കർക്ക്, ഇന്ത്യൻ മഹാസമുദ്രത്തിൽ സ്ഥാപിച്ച ആധിപത്യം, ഏതാണ്ട് ഒരു ശതാബ്ദം നിലനിന്നു. പൗരസ്ത്യ വംശങ്ങളിൽ, അദ്ദേഹത്തിന്റെ നയം, പതിനാറാം നൂറ്റാണ്ടിൽ ഇന്ത്യയിലെത്തിയ മറ്റു നാവികശക്തികളും സ്വീകരിക്കുന്നതിനു മാതൃകയായതാണ്.

പോർട്ടുഗീസുകാരുടേത് ഇന്ത്യയിൽ ഒരു കരസാമ്രാജ്യമല്ലായിരുന്നു. 'ഇന്ത്യയിലെ രാജ്യം' എന്ന് അവർ പറഞ്ഞപ്പോൾ അതോടുകൂടി വിളിച്ച സ്ഥലങ്ങൾ, ഇന്ന് അവർക്ക് ഇന്ത്യയിൽ ഉള്ള സ്ഥലങ്ങളെക്കാൾ വലുതല്ല. അവർക്കുണ്ടായിരുന്നത്, യഥാർത്ഥത്തിൽ ഇന്ത്യൻ വാണിജ്യ സാമ്രാജ്യമായിരുന്നു. ഇന്ന് ഒരു ഡിസ്ട്രിക്ട് ടൗൺ മാത്രമായ കോഴിക്കോട്, അവരുടെ ആഗമനകാലത്ത് ഒരു വലിയ വ്യാപാരകേന്ദ്രമായി പരിലസിച്ചു. തുണിത്തരങ്ങൾ, കാലിക്കോ (ഈ പേര് തന്നെ കോഴിക്കോട്ടിൽ നിന്നുണ്ടായതാണ്), മലബാറിന്റെ കുത്തകയായിരുന്ന കുരുമുളക്, പവിഴം, മാന്നാർ ഉൾക്കടലിൽനിന്നുള്ള മുത്ത് തുടങ്ങിയ തെക്കേ ഇന്ത്യയിലെ കച്ചവടസാമഗ്രികൾ, കോഴിക്കോട്ടുവഴിയാണ് ലോകത്തിലെ ഇതരഭാഗങ്ങളിലെത്തിയിരുന്നത്. 1425-ൽ മാഹുവാൻ (Ma-Huan) സന്ദർശിക്കുമ്പോൾ കോഴിക്കോട് അത്യധികം അഭിവൃദ്ധിയിലിരുന്നു. അതുപോലെ തന്നെയായിരുന്നു, സൂറത്തും, കാംബെയും. എന്നാൽ പോർട്ടുഗീസുകാരുടെ വരവോടുകൂടി സ്ഥിതിഗതികൾ പാടേ മാറി. പോർട്ടുഗൽരാജാവ് "സമുദ്രസഞ്ചാരത്തിന്റെ അധിപതി"യായി അവകാശപ്പെടുകയും, ഇന്ത്യയിലെ അദ്ദേഹത്തിന്റെ പ്രതിനിധികൾ, മറ്റുള്ളവർക്ക് ഇന്ത്യൻകടലിൽ യാത്രയ്ക്ക് അധികാരമില്ലെന്ന നില സ്വീകരിക്കുകയും ചെയ്തു. ബറോസ് (Barroes) എന്ന പോർട്ടുഗീസ് ചരിത്രകാരൻ പറയുന്നു, "എല്ലാവർക്കും കടലിൽ യാത്രചെയ്യാൻ പൊതു അവകാശമുണ്ടെന്നതും, യൂറോപ്പിൽ ഞങ്ങൾക്കെതിരായി മറ്റുള്ളവരുടെ അവകാശം ഞങ്ങൾ സമ്മതിക്കേണ്ടതുള്ളതും ശരിതന്നെ. എന്നാൽ ഈ അവകാശം യൂറോപ്പിനപ്പുറത്തില്ല. അതിനാൽ സമുദ്രത്തിന്റെ നാഥന്മാരായ ഞങ്ങളുടെ അനുമതികൂടാതെ ഇന്ത്യൻസമുദ്രത്തിൽ സഞ്ചരിക്കുന്നവരുടെ സാധനങ്ങൾ കണ്ടുകെട്ടാൻ, ഞങ്ങൾക്കവകാശമുണ്ട്."

ഈജിപ്ഷ്യൻ കപ്പിത്താനായ മിർ ഹുസൈന്റെ പരാജയത്തിനുശേഷം (1509) പോർട്ടുഗീസുകാർ ഈ അവകാശം പ്രയോഗത്തിലാക്കി. ആൽബുക്കർക്കിന്റെ സമുദ്രസാമ്രാജ്യസ്ഥാപനംവഴി ഇതു സാധിച്ചു. പോർട്ടുഗീസുകാരുടെ അനുമതികൂടാതെ സഞ്ചരിച്ച ഏതു കപ്പലും

ബാറിലെ പ്രാചീനക്രിസ്ത്യാനികളുടെയിടയിൽ കടന്നുകൂടിയ ഹൈന്ദവാചാരങ്ങളെ ബഹിഷ്കരിച്ച്, അവരെ ശരിയായ കത്തോലിക്കരാക്കുന്നതിലാണ്. ഇൻഡ്യൻ ക്രിസ്തുമതചരിത്രത്തിൽ അദ്ദേഹം നടത്തിയ 'ഉദയംപേരൂർ സൂന്നഹദോസ്' (1599) നാം വിചാരിക്കുന്നതിൽ കൂടുതൽ പ്രാധാന്യമുള്ള ഒരു സംഭവമാണ്. അതു് ഭൂരിപക്ഷം സിറിയൻക്രിസ്ത്യാനികളെയും കത്തോലിക്കാസഭയിലേക്കു കൊണ്ടുവന്നു. ഫിലിപ്പൈൻസ് കഴിഞ്ഞാൽ, ഇന്ത്യയാണ് ഏഷ്യയിലുള്ള കത്തോലിക്കാരാജ്യങ്ങളിൽ പ്രമുഖം. ആ നില ഇന്നും അഭംഗമായി നില്ക്കുന്നു. ബ്രിട്ടന്റെ സഹായവും നൂറ്റമ്പതുവർഷത്തെ പ്രൊട്ടസ്റ്റന്റു മതപ്രചരണവും ഉണ്ടായിരുന്നിട്ടും, കത്തോലിക്കാസഭയ്ക്കുള്ളതിനോളം അംഗസംഖ്യയും, പ്രാമാണ്യവും മറ്റൊരു ക്രൈസ്തവവിഭാഗത്തിനും ഇന്നും ഇന്ത്യയിലില്ല. ഇതര ക്രൈസ്തവവിഭാഗങ്ങളിലെ അംഗങ്ങൾ എല്ലാം ഒരുമിച്ചുകൂട്ടിയാലും, കത്തോലിക്കാസഭയിലാണ് അതിൽക്കൂടുതൽ അംഗങ്ങൾ. ക്രൈസ്തവശില്പം, പ്രത്യേകിച്ച് ദക്ഷിണേന്ത്യയിൽ, പോർട്ടുഗീസുകാരുടേതാണ്. മൈലാപ്പൂരിലെ കത്തീഡ്രലും, പശ്ചിമതീരത്തെ നിരവധി പള്ളികളും മതപരമായ കാര്യങ്ങളിൽ പോർട്ടുഗീസുകാർ കാണിച്ച ഉത്സാഹപ്രകർഷത്തിന്റെ തെളിവുകളാണ്.

പോർട്ടുഗീസ്കച്ചവടത്തെ പ്രധാനമായി അവരുടെ രാജ്യത്തിനാണ് ഗുണംചെയ്തതു്. എങ്കിലും ഇന്ത്യയെയും അതു സ്പർശിച്ചു. ഒന്നാമതായി, അതു് ഇന്ത്യൻ ചരക്കുകൾക്ക് ഒരു വിപുലമായ ലോകവിപണി സൃഷ്ടിച്ചു, പ്രത്യേകിച്ചും സുഗന്ധവസ്തുക്കൾക്കും, മസ്ലിൻതുണിത്തരത്തിനും. രണ്ടാമതായി യൂറോപ്പിലെയും ചൈനയിലെയും ഉല്പന്നങ്ങൾ അവർ ഇന്ത്യയിലെത്തിച്ചു. ചീനപ്പാത്രങ്ങൾ (ചീനഭരണി) പോർട്ടുഗീസ് വ്യാപാരത്തിലെ ഒരു പ്രധാന ഇറക്കുമതിയിനമായിരുന്നു. പോർട്ടുഗീസ്‌വ്യാപാരത്തിന്റെ മറ്റൊരു സംഭാവന വിജയനഗരത്തിനു് അവർ കുതിരകളെ നല്കിയതാണ്. അതിവിപുലമായിരുന്ന ഹൈന്ദവസാമ്രാജ്യമായ വിജയനഗരത്തിന്റെ വിദേശവ്യാപാരം പ്രധാനമായി പോർട്ടുഗീസുകാരുടെ കൈകളിലായിരുന്നു. വളരെക്കാലത്തേക്കു്, അവർ, 'നരസിംഹ'ന്റെ രാജ്യം എന്നു വിളിച്ചുവന്ന വിജയനഗരസാമ്രാജ്യവുമായി മൈത്രീബന്ധം പുലർത്തി.

ആദ്യത്തെ ഇരുപതുവർഷക്കാലത്തെ പ്രാരംഭപ്രവർത്തനത്തിനുശേഷം, ഇന്ത്യയിൽ പോർട്ടുഗീസുകാരുടെ ജീവിതത്തിനു പറ്റിയ അധഃപതനം, എല്ലാ ചരിത്രപ്രമാണികരും സമ്മതിക്കുന്നു. ലൂയിസ്കാമയോങ്ങിന്റെ 'ഗോവ'യെപ്പറ്റിയുള്ള ഗീതകത്തിലാണ് പെട്ടെന്നുള്ള ഐശ്വര്യനിമിത്തം പോർട്ടുഗീസുകാർക്കുവന്ന ദൂഷ്യങ്ങളെ ആദ്യമായി വിവരിച്ചിട്ടുള്ളതു്. കാലം നീങ്ങിയതോടെ, ഗാമായുടെയും, ഡ്യൂവർട്ടി പാച്ചിക്കോ(Duarte Pacheco)യുടെയും, ആൽബുക്കർക്കിന്റെയും പിൻഗാമികൾ, കടലിൽനിന്നുള്ള വർദ്ധിച്ച വരുമാനംമൂലം, അലസന്മാ

യിൽ മന്നരായി. സാമ്പത്തികമായി അവർക്കുവന്ന അധഃപതനത്തിനും, ബിജാപ്പൂരിനെയും ഗോൾക്കൊണ്ടയെയും ആക്രമിച്ച ആയുധബലവിഹീനങ്ങൾക്കും ഉത്തരവാദികൾ പ്രയാസം. സമുദ്രാധിപത്യം നൽകിയ സ്വത്തിന്റെ തന്നെ അവർ കളഞ്ഞു. വൻകടലിൽ അവരെ എതിരിടാൻ ആരുമില്ലായിരുന്നു. മലബാർതീരത്തെ കടലിൽ, സാമൂതിരിയുടെ കപ്പിത്താന്മാർ അവരെ ശല്യപ്പെടുത്തിയെങ്കിലും, ഇന്ത്യയുടെ കച്ചവടം അവരുടെ കൈയിലായി. സ്പെയിനിലെ രാജാവായ ഫിലിപ്പ് രണ്ടാമൻ, പോർട്ടുഗലിലെയും രാജാവായപ്പോൾ, നെതർലാന്റ്സിലെ അധിപതികളും പോർട്ടുഗീസുകാരായിരുന്നില്ല. അങ്ങനെ നാവികശക്തിയിൽ അവർ അധഃപതിതരായി.

പതിനേഴാംനൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ ഇന്ത്യൻകടലുകളിലെത്തിയ ഡച്ചുകാരും, ഇംഗ്ലീഷുകാരും, അവരെത്തുടർന്നു പിന്നീടുവന്ന ഫ്രഞ്ചുകാരും, പോർട്ടുഗീസുകാരെ അലസന്മാരാക്കിയ ഉറക്കത്തിൽനിന്നു തട്ടിയുണർത്തി. നെതർലാൻഡ്കാരെ നിയന്ത്രിച്ചവർ, ഇന്ത്യൻസമുദ്രത്തെയും നിയന്ത്രിച്ചു എന്നതല്ലേ അക്കാലത്തെ ഒരു ചരിത്രസത്യമാണ്. ഇന്ത്യൻസമുദ്രത്തിലെ ആധിപത്യം, ആശ്രയിച്ചത് യൂറോപ്യൻകടലിലെ നാവികശക്തിയെ ആയിരുന്നു. 'സ്പാനിഷ് അർമേഡ' (കപ്പൽപ്പട)യുടെ പരാജയത്തോടെ, യൂറോപ്യൻരാജ്യക്കാർ, പ്രത്യേകിച്ചു ഡച്ചുകാരും ഇംഗ്ലീഷുകാരും, ഇന്ത്യൻസമുദ്രത്തിലെ പോർട്ടുഗീസാധിപത്യത്തെ വെല്ലുവിളിക്കേണ്ടതാണെന്നു മനസ്സിലാക്കി. ഗോവയിലെ ആർച്ച്ബിഷപ്പിന്റെ സെക്രട്ടറിയായ ലിൻഷോട്ടൻ, ആണ് ഡച്ച് ഈസ്റ്റിന്ത്യാക്കമ്പനിയുടെ ഉപജ്ഞാതാവ്. 1595-ൽ ആദ്യത്തെ നാലു ഡച്ചുകപ്പലുകൾ പൗരസ്ത്യദിക്കിലേക്കു തിരിച്ചു. ഇത് പൗരസ്ത്യരാജ്യങ്ങളുമായുള്ള ഡച്ചുവ്യാപാരത്തിന്റെ നാന്ദിയായി ഗണിക്കാം. പോർട്ടുഗീസ്പ്രതിരോധത്തെ തകർത്തുകൊണ്ട് അവർ ഇൻഡോനേഷ്യയിൽ ആധിപത്യം സ്ഥാപിച്ചു. 1641-ൽ ഡച്ചുകാർ മലാക്കാ കരസ്ഥമാക്കി. ഇന്ത്യൻസമുദ്രത്തിലേക്കു കിഴക്കുനിന്നുള്ള മാർഗ്ഗം ഇവർ തുറന്നു. ആൽബുക്കർക്കിന്റെ നയവൈകല്യമല്ല ഇതിനു കാരണം. അദ്ദേഹത്തിന്റെ അനന്തരഗാമികൾ, അദ്ദേഹത്തിന്റെ നയം വേണ്ടപോലെ അനുസരിച്ചില്ല. മലാക്കാ, കൈക്കലായതോടെ, സിലോൺ കീഴടക്കാൻ ഡച്ചുകാർക്ക വിഷമം നേരിട്ടില്ല. 1654-ൽ കൊളംബോ, അവർക്കധീനമായി. 1663-നോടുകൂടി, മലബാർതീരത്തെ പല പോർട്ടുഗീസ് സങ്കേതങ്ങളും ഡച്ചുകാർക്ക കീഴ്പ്പെട്ടു. പതിനേഴാംനൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ പോർട്ടുഗീസ്കച്ചവടകേന്ദ്രങ്ങൾ നാമാവശേഷമായി. ഡച്ചുകാർ സിലോൺ പിടിച്ചടക്കിയതോടെ, അവരുടെ രാഷ്ട്രീയാധിപത്യവും നിലച്ചു.

ഇംഗ്ലീഷ് ഈസ്റ്റിന്ത്യാക്കമ്പനി ഉടലെടുത്തത് 1603-ൽ ആണ്. (1600-ൽ എന്നാണ് മറ്റു ചരിത്രഗ്രന്ഥങ്ങളിൽ.) കുറേക്കാലം കഴിഞ്ഞ

പ്പോൾ, ഫ്രഞ്ചുകാരും അരങ്ങത്തുവന്നു. ആദ്യം ബ്രിട്ടീഷുകാരുടെ ശ്രദ്ധാകേന്ദ്രം ഇൻഡൊനേഷ്യൻദ്വീപുകൾ ആയിരുന്നു. എന്നാൽ അംബോയിനായിലെ കൂട്ടക്കൊലയ്ക്കുശേഷം (1623), അവർ ഇന്ത്യയിലേക്കു ശ്രദ്ധതിരിച്ചു. സൂറത്തും മസൂലിപട്ടണവും താവളമാക്കി അവർ വ്യാപാരം നടത്തി. ഇങ്ങനെ യൂറോപ്പിലെ ശക്തിമത്സരം, ഇന്ത്യൻസമുദ്രത്തെയും, നാവികമത്സരരംഗമാക്കി. പോർട്ടുഗീസുകാർ അണിയറയിലേക്കു പിൻവാങ്ങി. ആദ്യത്തെ മത്സരം ഡച്ചുകാരും ഇംഗ്ലീഷുകാരും തമ്മിലായിരുന്നു. ഇത് അവസാനിച്ചത്, പ്ലാസിപോരിനോടടുത്തുള്ള യുദ്ധത്തിൽ ഡച്ചു നാവികശക്തി പരാജയപ്പെട്ടതോടെയാണ്.

കോൾബേർട്ട്, എന്ന ഫ്രഞ്ചുമന്ത്രിയുടെ കാലംമുതൽക്കാണ് പൗരസ്ത്യവാണിജ്യത്തിൽ ഫ്രഞ്ചുകാർ പ്രവേശിക്കുന്നത്. ഫ്രഞ്ച് ശക്തി സിലോണിൽ സ്ഥാപിക്കാനായിരുന്നു അദ്ദേഹത്തിന്റെ ആദ്യത്തെ ഉദ്ദേശ്യം. ഇതിലേക്ക് 1670-ൽ, ജേക്കബ് ഡി ലാ ഹെയി(Jacob de la Haye)യുടെ കീഴിൽ സാമാന്യം വലിപ്പമുള്ള ഒരു കപ്പൽപ്പട അയച്ചു. കാൻഡിയിലെ രാജാവിൽനിന്നും ട്രിങ്കോമലി കിട്ടിയെങ്കിലും, ഫ്രഞ്ചുകാർ അവിടെ എത്തിയപ്പോഴേക്ക്, ഡച്ചുകാർ ആ പ്രസിദ്ധ തുറമുഖം കരസ്ഥമാക്കി. ഡി ലാ ഹെയ്, ഫ്രാൻസിലേക്കു മടങ്ങി. അദ്ദേഹത്തെ അനുഗമിച്ച ഫ്രാങ്കോയ് മാർട്ടിൻ, പോണ്ടിച്ചേരിയിൽ ഒരു ഫ്രഞ്ചു സങ്കേതം ഉറപ്പിച്ചു.

ഇന്ത്യൻസമുദ്രത്തിൽ ആധിപത്യത്തിന് ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരുംതമ്മിൽ യഥാർത്ഥയുദ്ധം നടന്നതു പിന്നീടാണ്—ലാബർഡൊണായുടെ കീഴിൽ ഒരു കപ്പൽപ്പട വന്നതോടുകൂടിയാണ്. എന്നാൽ അദ്ദേഹത്തിന്റെയും, പിന്നീട് ഡി സഫ്റേൻസിന്റെയും വിജയങ്ങൾകൊണ്ടു കാര്യമായ ഫലമുണ്ടായില്ല. ഫ്രഞ്ചുകാർക്ക് അറ്റ്ലാന്റിക്കിൽ പ്രാബല്യമില്ലായിരുന്നു. യൂട്രെക്ട് ഉടമ്പടിക്കുശേഷം (1713), ഇംഗ്ലണ്ട് യൂറോപ്പിലെ മുഖ്യനാവികശക്തിയും, കടലുകളുടെ രാജ്ഞിയുമായിത്തീർന്നു.

സുവർണ്ണദുർഗ്ഗിലെ 'ആംഗ്രേസി'ന്റെ (Angres of Suvarnadurg) കീഴിലുള്ള നാവികാധിപത്യത്തെപ്പറ്റി ഒരു വാക്ക്. നാവികശക്തിയുടെ മാഹാത്മ്യം ശിവജി ഗ്രഹിച്ചിരുന്നു. അദ്ദേഹം ഒരു കപ്പൽപ്പട സംഘടിപ്പിച്ചിരുന്നു. പേഷ്വാമാരുടെ കാലത്ത്, മഹാരാഷ്ട്രനാവികശക്തി അസാമാന്യസാമർത്ഥ്യവും ധൈര്യവും ഉത്സാഹവുമുള്ള 'കനോജി ആംഗ്രി' എന്ന നേതാവിന്റെ കീഴിൽവന്നു. അദ്ദേഹത്തിന്റെ ആസ്ഥാനം സുവർണ്ണദുർഗ്ഗായിരുന്നു. അറബിക്കടലിലെ മറ്റു നാവികശക്തികളുമായി അദ്ദേഹം ഏറ്റുമുട്ടി. തീരപ്രദേശത്ത് അദ്ദേഹം ആധിപത്യം ഉറപ്പിച്ചു. അദ്ദേഹത്തിന്റെ ശക്തിയുടെ സ്വാദ് എല്ലാ യൂറോപ്യൻശക്തികളും അനുഭവിച്ചു. ബൊംബെയ്ക്ക് പതിനാറുമൈൽ അകലെയുള്ള കാൻഹേരി (Kanberi) ദ്വീപിലെ താവളത്തിൽനിന്നും കനോജി 'ചൗത്ത്' എന്ന നികുതി പിരിക്കാൻതുടങ്ങി. (മഹാരാഷ്ട്രർ, കീഴടക്കിയ രാജ്യങ്ങ

ളിൽനിന്നും പിരിച്ച നാലിലൊന്നു കരമാണു ചൗത്തു്.) ഇവർ ബ്രിട്ടീഷുകാർക്കും പോർട്ടുഗീസുകാർക്കും അവരുടെ കച്ചവടത്തിൽ ഒരു ശല്യങ്ങളായി തോന്നി. ഇടയ്ക്കൊന്ന യുദ്ധങ്ങളിൽ, ബ്രിട്ടീഷുകാർക്കു പരാജയങ്ങളും നഷ്ടങ്ങളുമുണ്ടായി. ഒടുവിൽ, നിരാശരായ ഇംഗ്ലീഷുകാർ പോർട്ടുഗീസുകാരുമായി കൂട്ടുപിടിച്ചു. ഇത്തവണ അവരെ നയിച്ചതു് 'റോയൽ നേവി'യിലെ ഒരു വിദഗ്ദ്ധനായിരുന്നു. അവർ ആംഗ്രിയെ ആക്രമിച്ചു (1722). ഗോവയിലെ വൈസ്രോയി ആയിരം ആളുകളെ ഇംഗ്ലീഷുകാർക്കു സഹായത്തിനയച്ചു. എന്നാൽ, 'കനോജി' ശത്രുസേനയെ നിശ്ശേഷം പരാജയപ്പെടുത്തി. അവർ തങ്ങളുടെ താവളങ്ങളിൽ അഭയംപ്രാപിച്ചു. ഡച്ചുകാർക്കും ഈ മഹാരാഷ്ട്രക്കപ്പിത്താനുമായുള്ള സംഘട്ടനങ്ങളിൽ വിജയം സിദ്ധിച്ചില്ല. ഒരു ഇംഗ്ലീഷുചരിത്രകാരൻ പറയുന്നു, ''ഇംഗ്ലീഷുകാരുടെയും ഡച്ചുകാരുടെയും പോർട്ടുഗീസുകാരുടെയുംമേൽ ഒരേപോലെ വിജയിയായ മഹാരാഷ്ട്രക്കപ്പിത്താൻ അറബിക്കടലിലൂടെ ജൈത്രയാത്ര നടത്തി,''യെന്നു്.

കനോജിയുടെ പിൻഗാമികൾ അദ്ദേഹത്തിന്റെ കാൽച്ചുവടുകൾ പിൻതുടർന്നു. ക്ലൈവും വാട്സണുംകൂടി ഘേറിയദുർഗ്ഗം ആക്രമിച്ചു കീഴടക്കുന്നതുവരെ (1756) കൊങ്കണതീരത്തു് മഹാരാഷ്ട്രരുടെ നാവികശക്തി നിലനിന്നു. എങ്കിലും ആംഗ്രിയുടെ പ്രവർത്തനങ്ങൾക്കു സമുദ്രീയ പ്രാധാന്യമില്ല. മഹാരാഷ്ട്രക്കപ്പിത്താന്മാരുടെ അധികാരം സമീപസ്ഥ സമുദ്രങ്ങളിലേ വ്യാപിച്ചിരുന്നുള്ളു. ശത്രുക്കളെ അന്വേഷിക്കാൻ അവർ വൻകടലിൽ പോയില്ല. അതിനാൽ നടുക്കടലിൽ ബ്രിട്ടീഷ് നാവികശക്തിക്കു് എതിരില്ലായിരുന്നു. എന്നാൽ ഇന്ത്യൻകടലിൽ അവർക്കു പൂർണ്ണാധിപത്യം കൈവന്നതു് 1781-ൽ സഫ്രൻ (Suffren) ഇന്ത്യവിട്ടതോടെയാണു്.

മുഗൾസാമ്രാജ്യത്തിനു് അതിന്റെ ഉച്ചാവസ്ഥയിൽപ്പോലും കടലിൽ പ്രാബല്യം ഇല്ലായിരുന്നു. മധ്യേഷ്യൻപാരമ്പര്യത്തോടുകൂടിയ അക്ബർപോലും നാവികശക്തിയുടെ പ്രാധാന്യം മനസ്സിലാക്കിയില്ല. ഗുജറാത്ത് കീഴടക്കിയശേഷമാണു് അദ്ദേഹം കടൽ കാണുന്നതു്. സൂറത്തും, ബംഗാളിലെ ചെറു തുറമുഖങ്ങളുമൊഴിച്ചാൽ, സാമ്രാജ്യം ഭൂഖണ്ഡപരം ആയിരുന്നു. അക്ബറിനും അദ്ദേഹത്തിന്റെ പിൻഗാമികൾക്കും നാവികസേനയെപ്പറ്റി ഒരു സങ്കല്പവുമില്ലായിരുന്നു. പലപ്പോഴായി, യൂറോപ്യന്മാരുമായുള്ള സംഘട്ടനങ്ങളിൽ, സാമ്രാജ്യത്തിനു്, അവരെക്കൊണ്ടു് ഉത്തരവുകൾ അനുസരിപ്പിക്കാൻ കഴിഞ്ഞില്ല. ഉദാഹരണത്തിനു സൂറത്തിലുള്ള ഇംഗ്ലീഷുകമ്പനിയുടെ പണ്ടികശാലകൾ സാമ്രാജ്യസർക്കാരിന്റെ ഉത്തരവു ലംഘിച്ചു ചെങ്കടലുമായുള്ള പവിഴവ്യാപാരം നടത്തിവന്നു. നിയമപ്രകാരം വിദേശികൾക്കു പവിഴവ്യാപാരം പാടില്ല. ജഹാംഗീറിനു കമ്പനിയുടെമേൽ നടപടി എടുക്കാൻ കഴിഞ്ഞില്ല. ഷാജഹാൻ ബംഗാളിൽ ഒരു ചെറിയ നദീനാവികപ്പട സംഘടി

ക്തികൾക്കെതിരായി, ഒരു കരസാമ്രാജ്യം പുലർത്താൻ ഒരു നാവികശക്തിക്ക് സാധിക്കയില്ലെന്നതു്. അതുപോലെതന്നെയുള്ള യാഥാർത്ഥ്യമാണ്, അങ്ങനെയുള്ള ഒരു ശക്തി കരയിലില്ലെങ്കിൽ, നാവികതാവളങ്ങൾ പുതിയ ഒരു സാമ്രാജ്യത്തിന്റെ ബീജകേന്ദ്രം ആകാമെന്നുള്ളതും. സമുദ്രാധിപത്യമുണ്ടായിട്ടും നൂറിൽപ്പരം വർഷങ്ങളോളം സാമൂതിരിയുടെ ശക്തി തകർക്കാൻ പോർട്ടുഗീസുകാർക്കു കഴിഞ്ഞില്ല. പിന്നീടുള്ള ഇരുനൂറുവർഷം ഡച്ചുകാർക്കും, അതേസ്ഥിതിതന്നെ വന്നു. മുഗൾസാമ്രാജ്യം സുശക്തമായിരുന്നകാലത്തു്, ഇംഗ്ലീഷുകാർക്കും, ഹോളണ്ടുകാർക്കും (ഡച്ച്), ഫ്രഞ്ചുകാർക്കും വ്യാപാരം നടത്തുക എന്നതിൽക്കൂടുതലായൊന്നും ചെയ്യാൻ കഴിഞ്ഞില്ല. എന്നാൽ കേന്ദ്രശക്തി ദുർബ്ബലമാകുകയും ചില പ്രവിശ്യകൾ ആഭ്യന്തരമത്സരങ്ങളുണ്ടാകുകയും ചെയ്തപ്പോൾ, രാഷ്ട്രീയാഭിവാഞ്ഛകൾ ഒളിച്ചുവെച്ചിരുന്ന പണ്ടികശാലകൾ തല ഉയർത്തുകയും, കിട്ടിയ അവസരം വേണ്ടതുപോലെ ഉപയോഗപ്പെടുത്തുകയും ചെയ്തു.



ഭയങ്കരമായിരുന്നു, ഇടങ്ങേറായ കൂട്ടക്കൊല. പേഷ്വായ്ക്കുള്ള റി പ്പോർട്ടിൽ ഇങ്ങനെ പറഞ്ഞുകാണുന്നു. "രണ്ടു രത്നങ്ങളും ഇരുപ ത്തേഴ് സ്വർണ്ണമോഹറും നഷ്ടപ്പെട്ടു. വെള്ളിയുടെയും ചെമ്പിന്റെയും കണക്ക് തിട്ടപ്പെടുത്തുക എളുപ്പമല്ല." ഒരു പരാജയമെന്ന നിലയിൽ അ തു പൂർണ്ണമായിരുന്നു. പക്ഷേ, മഹാരാഷ്ട്രം അതിൽനിന്നും വേഗം കര കയറുവാൻ കഴിഞ്ഞു. വിജയത്തിനുശേഷം, അഹമ്മദ്ഷാ കാബൂളിലേ ക്കും, അദ്ദേഹത്തെ ഡൽഹിയിലേക്കു തിരിച്ചുവരാൻ മഹാരാഷ്ട്രർ ഗ്വാ ളിയോറിലേക്കും പിൻവാങ്ങി.

പാനിപ്പട്ടുയുദ്ധത്തിന്റെ പ്രാധാന്യം അതിശയോക്തിയുടെ ചാ യത്തിൽ എടുത്തുപറഞ്ഞിരിക്കുന്നു. അതിന്റെ യഥാർത്ഥത്തിലുള്ള ചരിത്ര പ്രാധാന്യം അതു പഞ്ചാബിലേക്കുള്ള മഹാരാഷ്ട്രവികസനത്തെ തട ഞ്ഞുനിർത്തി എന്നതാണ്. മറ്റൊരുവിധം, അതു്, ബംഗാളിലുള്ള ഇംഗ്ലീ ഷുകാർക്ക്, ആവശ്യമായ സാവകാശവും മൈസൂറിൽ ഹൈദരിന് താൻ കീഴടക്കിയ രാജ്യങ്ങൾ സംഘടിപ്പിക്കുന്നതിന് അവസരവും നൽ കി. ദില്ലിക്കു തെക്ക് ശ്രദ്ധപതിപ്പിച്ചതിനാൽ, മധ്യേന്ത്യയിൽ മഹാ രാഷ്ട്രത്തിന്റെ നില പ്രബലമാക്കുന്നതിന് അവർക്കു സാധിച്ചു. അവിടെ സിൻധ്യരുടെയും, ഹോൾക്കറുടെയും, 'പാവാർ'(Pawars)മാരുടെയും പിൻഗാമികൾ ഏതാണ്ടു ഇരുപതുവർഷക്കാലം പ്രാബല്യത്തിലി രുന്നു.

അക്കാലത്ത്, വ്യക്തമാകാതിരുന്ന മറ്റൊരു പ്രാധാന്യവും ഈ യുദ്ധത്തിനുണ്ട്. 1761 വരെ, ഹിന്ദുസ്ഥാനിലെ യുദ്ധങ്ങൾ നയിച്ചത് പൂനാഗവൺമെന്റയച്ച സേനാനായകന്മാരായിരുന്നു. പാനിപ്പട്ടുയുദ്ധ ത്തിൽ സൈന്യം നയിച്ചത്, സദാശിവറാവുഭാവു ആയിരുന്നു. എ ന്നാൽ ഇതിനുശേഷം, പ്രാദേശികമഹാരാഷ്ട്രനേതാക്കളായിരുന്നു, മഹാരാഷ്ട്രനയം നടപ്പിലാക്കിയത്. ഇതു ബ്രിട്ടീഷുകാർക്കെതിരായി യു ദ്ധം ചെയ്യേണ്ടിവന്നപ്പോൾ കേന്ദ്രഗവൺമെന്റിനെ ദുർബ്ബലപ്പെടുത്തി.

1761-നുശേഷം വടക്കേഇന്ത്യയിൽ മഹാരാഷ്ട്രശക്തി പ്രതിഷ്ഠാ പിതമായി. വലിയ സാമന്തന്മാർ പൂനായിലെ ഉത്തരവുകൾ അനുസ രിക്കയും, കേന്ദ്രത്തിൽനിന്നുള്ള ഏകീകൃതനയം സ്വീകരിക്കയുംചെയ്തു. ക്രമേണ സേനാനായകന്മാർ തങ്ങളുടെ വംശം അവരുടെ രാജ്യങ്ങളിൽ സ്ഥാപിച്ചു. ദില്ലിക്കു തെക്കുള്ള ഭാഗങ്ങളിൽ പാനിപ്പട്ടുയുദ്ധ ത്തിൽ ഒരു ശിശുവായിരുന്നപ്പോഴേ പരിക്കേൽക്കുകയും തടവിലാകുകയും ചെ യ്ത മാധവ്ജിസിന്ധ്യാ മഹാരാഷ്ട്രസേനാനായകനായി. മാൾവായിലെ ഫലഭൂയിഷ്ഠമായ ഭാഗങ്ങളെ ഉൾപ്പെടുത്തി ഹോൾക്കറും ഒരു രാഷ്ട്രം സ്ഥാപിച്ചു. നാഗ്പൂരിന്റെ അധീനതയിൽ ഒറീസ്സാവരെ നീണ്ടുകിട ന്ന ഭാഗം, ബംഗാളിക്കണ്ടിലെ വനപ്രദേശവും ഉൾക്കൊണ്ടു.

ദക്ഷിണേന്ത്യയിലും, പുതിയ പരിവർത്തനങ്ങൾ വന്നുകൊണ്ടിരു ന്നു. സ്വാതന്ത്ര്യമുള്ളവനായി ദില്ലിവിട്ടുപോയ ഹൈദരാബാദിലെ ദൈ

സ്രോയിയായ നൈസാം ഉൽമുൽക്ക്, സ്വതന്ത്രമായി ഒരു രാജ്യം അവിടെ സ്ഥാപിച്ചശേഷം 1748-ൽ സന്താനങ്ങളോടെ മരിച്ചു. കർണ്ണാടകനവാബായ അൻവറുദ്ദീനും താമസിയാതെ ചരമം പ്രാപിച്ചു. അതിനുശേഷം സിംഹാസനാരോഹണതർക്കങ്ങൾ ഉണ്ടാകയും, പോണ്ടിച്ചേരിയിൽ പണ്ടികശാല ഉണ്ടായിരുന്ന ഫ്രഞ്ചുകാരും, മദ്രാസിൽ സങ്കേതം ഉണ്ടായിരുന്ന ഇംഗ്ലീഷുകാരും മത്സരിച്ചു സ്ഥാനാർത്ഥികളിൽ ഓരോരുത്തരെ സഹായിക്കയുംചെയ്തു. പോണ്ടിച്ചേരിയിൽ 1742-ൽ ഡ്യൂപ്ലേ ഗവർണ്ണറായി. അതിരററ ഭാവനയും, മഹത്തായ പദ്ധതികൾക്ക് വിഭാവനചെയ്യാൻ പ്രാഗത്ഭ്യവുമുണ്ടായിരുന്നെങ്കിലും, അയാൾക്ക്, അവ നടപ്പിലാക്കാൻ സാമർത്ഥ്യം വേണ്ടത്ര ഇല്ലായിരുന്നു. എന്നാൽ അധോഗതിക്കു വിധേയരായ നാട്ടുരാജാക്കന്മാരുടെ കാര്യങ്ങളിൽ തലയിടുന്നതിനും, വക്രനയപരിപാടികൾ കൈക്കൊള്ളുന്നതിനും ഡ്യൂപ്ലേ സാമർത്ഥ്യം കാണിച്ചു. അധികാരത്തിൽ വന്നയുടൻ അദ്ദേഹം നാട്ടുരാജാക്കന്മാരുടെ കാര്യങ്ങളിൽ കൈകടത്താൻതുടങ്ങി. അക്കാലത്ത് ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരും തമ്മിൽ യൂറോപ്പിൽ ഒരു മഹായുദ്ധം നടന്നുവരികയായിരുന്നു. മൊറിഷ്യസിലെ ഗവർണ്ണരായ ലാ ബൂർഡൊണെ, ബ്രിട്ടീഷ്നാവികാധിപത്യ നശിപ്പിക്കാനായി ഇന്ത്യയിലെത്തി. ബംഗാളിൽ, ഇംഗ്ലീഷുകാരെ ഉല്ലിയലെസ്സ് ഓടിക്കുന്നതിലും, മദ്രാസ് കീഴടക്കുന്നതിലും, അദ്ദേഹം വിജയിച്ചു. ഇതിനുശേഷം ഫ്രഞ്ചുനേതാക്കന്മാർ പരസ്പരം ശണ്ഠകൂടി മോചനമൂല്യം നൽകിയാൽ മദ്രാസ് ഇംഗ്ലീഷുകാർക്ക് വിട്ടുകൊടുക്കാൻ ലാബൂർഡൊണെ ഒരുക്കമായിരുന്നു. എന്നാൽ ഡ്യൂപ്ലേ, ഈ സന്ധി നിരാകരിക്കയും, ഇംഗ്ലീഷുകമ്പനിക്കെതിരായി നടപടികളെടുക്കയുംചെയ്തു. കർണ്ണാടകനവാബ്യസ്ഥാനത്തേക്ക് രണ്ടവകാശികൾ അന്ന് ഉണ്ടായിരുന്നു. അവരിൽ ഒരാളായ, ചന്ദാസാഹിബിനെ ഡ്യൂപ്ലേ സഹായിച്ചപ്പോൾ, മറെറാരവകാശിയും ചരിത്രത്തിലെ ഒരു കളങ്കപാത്രവുമായ മുഹമ്മദാലിയെ ഇംഗ്ലീഷുകാർ പിന്താങ്ങി. കർണ്ണാടകത്തിലെ വിധിനിർണ്ണായകർ ഫ്രഞ്ചുകാരായാൽ, തെക്കേഇന്ത്യയിലെ തങ്ങളുടെ നില അപകടകരമാകുമെന്ന് ഇംഗ്ലീഷുകാർ മനസ്സിലാക്കി. ഡ്യൂപ്ലേ ചന്ദാസഹേബിനെ കർണ്ണാടകനവാബായി അവരോധിച്ചു. പകരം ഒരു മുഗൾ ബിരുദവും, നല്ലൊരു ജാഗീറും, വിലപിടിച്ച പല സമ്മാനങ്ങളും അയാൾ ഡ്യൂപ്ലേക്ക് നൽകി. ഈ മാതൃക പ്രയത്നത്തിനും തടസ്സമുണ്ടായില്ല. അവസാനം സെൻറ്ജോർജ്ജ്കോട്ടയിലെ ഒരു ഗുമസ്തനായ റോബർട്ട് ക്ലൈവ് വിസ്മരിക്കാനിരുന്നു. തങ്ങളുടെ അവകാശിയായ മുഹമ്മദാലിക്കുവേണ്ടി ഇംഗ്ലീഷുകാർ ആർക്കാടുകോട്ടപിടിച്ചു. ക്ലൈവിനെ അനുഗമിച്ച എണ്ണൂറും സാഹസികരടങ്ങിയ ഒരു സൈന്യത്തിന്റെ കയ്യൂക്കിലാണ് ഇതു സാധിച്ചത്. ആർക്കാടിന്റെ പതനത്തിനു വലിയ പ്രാധാന്യമില്ല. എന്നാൽ അതിനുശേഷം, കൂടുതൽ പ്രാധാന്യമുള്ള ഒരു വിജയം ക്ലൈവ് നേടി. പല വിഷമതകളും ക്ലേശങ്ങളും സഹിച്ച്

മററു സ്ഥലങ്ങളിലും, സ്ഥിതിഗതികളുടെ മാറുകണ്ടു് മാററം വന്നു. മൈസൂർ പീഠഭൂമിയിൽ വിജയനഗരസാമ്രാജ്യത്തിലെ ഒരു വൈസ്രോയിയായ വൊഡയാർ, ഒരു രാഷ്ട്രം സ്ഥാപിച്ചു. അവിടെ ഇക്കാലഘട്ടത്തിൽ ഒരു പുതിയ സൈനികശക്തി ഉദയം ചെയ്തു. തലസ്ഥാനത്തിലെ ആഭ്യന്തരക്കുഴപ്പങ്ങൾമൂലം, ഡിൻഡിഗലിലെ നായകനായ ഹൈദർ പ്രധാന സൈന്യാധിപന്റെ ചുമതലകൾ ഏറെറടുത്തു. നാമമാത്രമായി ഹിന്ദുരാജാവിനെ അംഗീകരിച്ചുവെങ്കിലും, ഹൈദർ അതിവേഗം മൈസൂറിലെ യഥാർത്ഥ ഭരണാധിപനായി. ഹൈദർ തന്റെ സൈനിക സാമർത്ഥ്യംമൂലം, അധികാരം കൈവശപ്പെടുത്തിയശേഷം, മൈസൂറിലെ കുഴപ്പങ്ങൾ പരിഹരിച്ചു. അദ്ദേഹം മൈസൂറിനെ നല്ല സൈന്യത്തോടുകൂടിയ, സുസംഘടിതവും പ്രബലവുമായ ഒരു രാജ്യമാക്കിത്തീർത്തു.

1757–ൽ ഒരു നിരീക്ഷകനു് ഇന്ത്യ വിഭിന്നശക്തികൾ രൂപംപ്രാപിക്കുന്ന ഒരു ചിത്രമാണു് നൽകുന്നതു്. എന്നാൽ അവയൊന്നിനും സ്ഥിരതയോ, പുഷ്ടിയോ ഇല്ലായിരുന്നു. ഹിന്ദുസ്ഥാനത്തെ, പുണ്യസ്ഥലങ്ങൾ വീണ്ടെടുക്കുന്നതിനും, ദില്ലിയിലെ ആധിപത്യം നല്കുന്ന പ്രശസ്തിയെ കാമിച്ചും, മഹാരാഷ്ട്രർ ഗംഗാവരെയുള്ള വടക്കേഇന്ത്യ മുഴുവൻ ആധിപത്യത്തിൽ വരുത്തി. എന്നാൽ ഡക്കാനിലെ സ്വന്തം പ്രവിശ്യകളിലൊഴിച്ചാൽ, അവരുടെ ശക്തി വടക്കു് സ്ഥിരമായി ഉറച്ചിട്ടില്ലായിരുന്നു. അവരുടെ രാജ്യവിപുലീകരണം അസമാധാനവും കുഴപ്പങ്ങളും വർദ്ധിപ്പിച്ചതേയുള്ളു. മുഗൾ സാമ്രാജ്യത്തിലെ പഴയ പ്രവിശ്യകളിൽ, തൃപ്തി അനുഭവപ്പെടാത്തവിധം, ഭരണക്രമം തകർന്നു താറുമാറായി. വലിയ വിന വരുത്തിവെച്ച ഈ അധഃപതനത്തിനുള്ള കാരണങ്ങൾ വിദൂരങ്ങളല്ല. അക്ബർ മുഗൾസാമ്രാജ്യത്തിലെ ഭരണം കേന്ദ്രീകരിച്ചു. ഡെൽഹിയിൽനിന്നും നേരിട്ടയച്ച ഉദ്യോഗസ്ഥരായിരുന്നു പ്രവിശ്യകൾ ഭരിച്ചതു്. പ്രാചീന ഹിന്ദുസാമ്രാജ്യങ്ങളിൽ പ്രാദേശികഭരണം പ്രധാനമായി (സാമന്ത)രാജാക്കന്മാരുടെ കൈയിലായിരുന്നു. ഈ രാജാക്കന്മാർ സമ്രാട്ടിന്റെ പരമാധികാരം അംഗീകരിക്കയും, കേന്ദ്രത്തിൽനിന്നുള്ള കല്പനകൾ നടപ്പാക്കയും, അവരുടെ അവസ്ഥക്കും പദവിക്കും വലിയ കുറവില്ലാതെ കഴികയും ചെയ്തു. കേന്ദ്രത്തിന്റെ ശക്തി നശിച്ചപ്പോൾ, അവർ വീണ്ടും സ്വതന്ത്രരാകയും, ഭരണം യഥാവിധി നടത്തുകയും ചെയ്തതിനാൽ, അരാജകത്വമോ, ഭരണച്ഛിദ്രതയോ ഉണ്ടായില്ല. അക്ബറിന്റെ കേന്ദ്രീകരണനയം സാമ്രാജ്യത്തിന്റെ ശക്തിയെയും, വിഭവങ്ങളെയും, ക്ഷേമത്തെയും വർദ്ധിപ്പിച്ചു. എന്നാൽ കേന്ദ്രശക്തി ദുർബ്ബലപ്പെട്ടപ്പോൾ, പ്രജകളുടെ പരിപൂർണ്ണമായ കൂറു നേടിയ പ്രാദേശികാധിപന്മാർ ഇല്ലാതെപോയി. പ്രവിശ്യാഗവർണ്ണർമാരുടെ കാര്യക്ഷമമല്ലായിരുന്ന ഉദ്യോഗസ്ഥമേധാവിത്വഭരണംകൊണ്ടു

പ്രയോജനമുണ്ടായില്ല. പല പ്രവിശ്യകളിലും, ഭരണാധികാരികളോടു ജനങ്ങൾ കൂറുകാണിച്ചില്ല. അധികാരസ്ഥാനത്തിനുവേണ്ടി മത്സരങ്ങൾ ഉണ്ടായി. വൈസ്രോയിമാർ തങ്ങളുടെ വംശം പാരമ്പര്യമായ രാജസ്ഥാനങ്ങളാക്കി. എന്നാൽ ജനങ്ങളുടെ ഭക്തിയോ ഒരു സുശക്തമായ സൈനികപിൻതുണയോ അവർക്കില്ലായിരുന്നു. ഇങ്ങനെ സാമ്രാജ്യത്തിലെ വലിയ പ്രവിശ്യകളായ ഡക്കാനിലും കർണ്ണാടകത്തിലും ബംഗാളിലും ദില്ലിയിൽനിന്നും വന്ന മഹാരാജാക്കന്മാരായ നൈസാം ഉൽമുൽക്ക്, അന്വറുദ്ദീൻ, അലിവേർദിഖാൻ ഇവർ അരാജകവിളയാട്ടത്തോടെ ഭരണം നാമമാത്രവും ദുർബ്ബലവുമായി.



അദ്ധ്യായം ഇരുപത്'

## സാമ്രാജ്യത്തിനുവേണ്ടിയുള്ള മത്സരം

വിസ്'തൃതിയാർന്ന ബംഗാൾപ്രവിശ്യയിലെ ഭരണാധിപനായ അലിവേർദിഖാൻ 1756-ൽ ചരമം പ്രാപിച്ചു. അദ്ദേഹത്തിന്റെ പിൻഗാമിയും യുവാവുമായ സുരാജ്' ഉദ്' ദൗള, സാധാരണകാലങ്ങളിൽ ജീവിച്ചിരുന്നെങ്കിൽ സാമ്രാജ്യത്തിന്റെ സേവനമനുഷ്ഠിച്ച്' സ്വാഭാവികമായി മരിക്കുമായിരുന്നു. എന്നാൽ കാലം മാറിയിരുന്നു. അദ്ദേഹത്തിന്', അദ്ദേഹം അലങ്കരിച്ച സ്ഥാനത്തിന് ശരിയായ പാരമ്പര്യാവകാശമോ ഔദ്യോഗികമായ അവകാശമോ ഇല്ലായിരുന്നു. ഒരു കക്ഷിയുടെ പിണിയാൾ മാത്രമായിരുന്നു അയാൾ. അയാൾക്ക്' അജ്ഞാതമായ പല പുതിയ ശക്തികളും ആവിർഭവിച്ചു. അവ, കൈകാര്യം ചെയ്യാൻ കൂടുതൽ പരിചയവും സാമർത്ഥ്യവും ആവശ്യമായിരുന്നു. ഇന്ത്യയിലെ പ്രധാന ഉന്നതനഗരങ്ങളിൽ യൂറോപ്യൻകച്ചവടത്തിന്റെ അഭിവൃദ്ധി, ഒരുവർഗ്ഗം ബനിയൻകച്ചവടക്കാരെ പ്രാധാന്യത്തിലെത്തിച്ചു. അവർ വലിയ സമ്പന്നരും, യൂറോപ്യൻ പണ്ടികശാലകളുമായി അടുത്ത ബന്ധം പാലിച്ചുവന്നവരത്രേ. അവരുടെ കൈകളിൽക്കൂടിയാണ്' കമ്പനിയുടെ വിപുലമായ വ്യാപാരം യഥാർത്ഥത്തിൽ കടന്നുപോയിരുന്നത്'. അവർ പ്രധാനമായി സൂറത്തിൽ ഗുജറാത്തികളും, മദ്രാസിൽ ചെട്ടികളും, ബംഗാളിൽ മാർവാറികളുമായിരുന്നു. ഒടുവിൽപ്പറഞ്ഞവരുടെ വിദൂരമായ രാജപുട്ടാണയിൽനിന്നും വന്ന ബനിയൻകച്ചവടക്കാരാണ്'. പോർട്ടുഗീസ്' ഇംഗ്ലീഷ്', ഫ്രഞ്ച്', ഡച്ച്' ഈ കമ്പനികളുടെ വ്യാപാരവികാസംമൂലം വളർന്നുവന്ന സൗകര്യങ്ങൾ കണ്ട്' അവർ, അവിടെയെത്തി താമസമുറപ്പിച്ചവരാണ്'.

ബംഗാളിലെ പണ്ടികശാലകൾക്ക് വ്യതിക്രമങ്ങളുടെ ഒരു ജീവിതമാണുണ്ടായിരുന്നത്'. ജോബ്' ചാർണോക്കിന്റെ കീഴിൽ, കച്ചവടം വളരെ വർദ്ധിക്കയും, ബ്രിട്ടീഷ്'സംഘടന ഏതാണ്ടൊരു പ്രാമാണ്യത്തിലെത്തുകയും ചെയ്തു. ചാർണോക്ക്' സംസ്'കാരശൂന്യനും താന്തോന്നിയും ആയിരുന്നെങ്കിലും, കഴിവുള്ളവനും "നാട്ടുകാരുടെ ചിന്താരീതികളും പ്രവൃത്തികളും" യഥാവിധി മനസ്സിലാക്കിയവനുമത്രേ. (അയാൾ ഒരിക്കൽ, ഒരു ഹിന്ദുവിധവയെ വിവാഹംചെയ്തു.) എന്നാൽ ഇംഗ്ലീഷുകാർ ഔറംഗസീബുമായി വഴക്കുണ്ടാക്കുകയും, അതിന്റെ ഫലമായി കുറേക്കാലത്തേയ്ക്ക്' ബംഗാളിലെ വ്യാപാരം മുടങ്ങുകയും ചെയ്തു. 1690-ൽ, ചാർണോക്ക്' കൽക്കട്ടാനഗരം സ്ഥാപിച്ചു. ഹാമിൽട്ടന്റെ വാക്കുകളിൽ, "അവിടെ അയാൾ ഒരു രാജാവിനേക്കാൾ സ്വേച്ഛാധിപ

ആഗ്രഹിച്ചു. മാർവാഡി ലക്ഷപ്രഭുക്കന്മാരിൽ ഒരാളായ ജഗത്സേട്ട്(അദ്ദേഹത്തിന്റെ സമ്പത്ത് ഇന്നും ഐതിഹ്യവിഷയമാണ്.)ഉം, സുരാജ് ഉദ് ദൗളാ അപമാനിച്ചിരുന്നു. കമ്പനിയുടെ ഒരു ഉറ്റമിത്രമായ, 'അമിൻചന്ദ്' എന്ന മറ്റൊരു മാർവാഡിയുമൊത്ത്, നവാബിനെ മാറ്റാൻ അയാൾ ഗൂഢാലോചന നടത്തി. ഇങ്ങനെ ബംഗാളിലെ സമ്പത്തിന്റെ നായകത്വംവഹിച്ച ഇംഗ്ലീഷുകമ്പനിയും മാർവാഡി വണിക്പ്രഭുത്വം തമ്മിൽ നവാബിനെ സ്ഥാനഭ്രംശംചെയ്യാൻ പ്ലാനിട്ടു. സുരാജ് ഉദ് ദൗളയുടെ വിധിയെഴുതിക്കഴിഞ്ഞു.

സംഭവങ്ങൾ അതിവേഗം കടന്നുപോയി. അതു, ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ സ്ഥാപനത്തിനിടയാക്കിയെന്ന്, സാധാരണയായി പറയുന്ന പ്ലാസിയുദ്ധത്തിൽ ചെന്നവസാനിച്ചു. സുരാജ് ഉദ് ദൗള ചതിക്കപ്പെട്ടു. അദ്ദേഹത്തിന്റെ സൈന്യാധിപനായ മീർജാഫർ, യുദ്ധത്തിൽ പങ്കെടുക്കാതെ സമയമത്രയും മാറിനിന്നു. നവാബിനെ യുദ്ധത്തിൽ പരാജയപ്പെടുത്തിയശേഷം, വിജയശ്രീലാളിതർ, സേട്ടിന്റെ വീട്ടിൽവെച്ചാണ് വിജയം ആഘോഷിച്ചതുതന്നെ. അവിടെവെച്ചാണ് അമിചന്ദിനെയും ചതിച്ചുവെന്ന് പറയുന്നത്. ഒരു യുദ്ധം എന്ന നിലയിൽ പ്ലാസി അത്ര പ്രധാനമല്ല; പക്ഷെ, രാഷ്ട്രീയമായി അതിനു വലിയ പ്രാധാന്യമുണ്ട്. കമ്പനി 'ഇരുപത്തിനാലു പർഗാന'കളുടെ—കൽക്കത്തയ്ക്കു തെക്കുള്ള തൊള്ളായിരം ചതുരശ്രമൈൽ സ്ഥലത്തിന്റെ—ജന്മിമാരായി. മാത്രമല്ല, ഇംഗ്ലീഷുകാർ ബംഗാളിലെ 'രാജാക്കന്മാരുടെ സ്രഷ്ടാക്ക'ളായി. നിയമപരമായി നോക്കിയാൽ, കമ്പനിയുടെ നില പഴയതുതന്നെ. അവരുടെ സ്ഥലങ്ങൾ പാട്ടമായി, നവാബിൽനിന്നും ലഭിച്ചിരുന്നു; നവാബുതന്നെയായിരുന്നു അധിപൻ. എന്നാൽ നവാബ് പേരിനുമാത്രം ഭരിച്ചു. 1757–മുതല്ക്ക് 1772–വരെയുള്ള പതിനഞ്ചുവർഷം സംഘടിതമായ ഒരു കച്ചവടക്കമ്പനിയും അതിന്റെ ഭൃത്യന്മാരും, ഹിന്ദുവ്യാപാരിവർഗ്ഗത്തിന്റെ സഹായത്തോടും പ്രോത്സാഹനത്തോടുംകൂടി ഒരു രാജ്യം കൊള്ളയും കവർച്ചയും ചെയ്യുന്ന അനുപമമായ ഉദാഹരണമാണ് നാം കാണുന്നത്. ചരിത്രത്തിൽ ഇതുപോലെ മറ്റൊരനുഭവമില്ലതന്നെ. ഒരു വലിയ പ്രവിശ്യയുടെ സമ്പത്തെല്ലാം ഊറ്റിയെടുക്കപ്പെട്ടു. കമ്പനിയുടെ കൗൺസിലായിരുന്നു, നവാബിന്റെ ഖജനാവു നിയന്ത്രിച്ചത്. കമ്പനിയുടെ ഓരോ ഭൃത്യനും, കമ്പനിയുടെ രക്ഷ അവകാശപ്പെട്ടവരും നാട്ടിനുള്ളിൽ ഇഷ്ടംപോലെ സഞ്ചരിച്ച്, ചുങ്കവും തീരുവയും കൊടുക്കാതെ കച്ചവടം യഥേഷ്ടം നടത്തി. പ്രസിദ്ധമായ ഒരു പ്രമാണത്തിൽ, ബംഗാളിലെ പ്രസിദ്ധന്മാരായ ചില പ്രമാണികൾ, കമ്പനിക്കുകൊടുത്ത ഒരു പരാതിഹാർജി നോക്കുക:

"ഇംഗ്ലീഷുകാരുടെ പണ്ടികശാലകൾ അസംഖ്യങ്ങളാണ്. അവരുടെ ഗുമസ്തന്മാരെ ബംഗാൾപ്രവിശ്യയിലെ, ഓരോ ഗ്രാമത്തിന്റെയും മുക്കിലും മൂലയിലും കാണാം. അവർ ധാന്യം, തുണിത്തര

ണർ, എന്നുവേണ്ട ഇവിടെയുള്ള സകലരും കച്ചവടം നടത്തുന്നു. ഇവ ചുരുങ്ങിയ വിലയ്ക്കു കിട്ടുന്നതിന് അവർ കണക്കറ്റ ഉപദ്രവിക്കയും ഭീഷണിപ്പെടുത്തുകയും ചെയ്യുന്നു. ചുരുങ്ങിയ വിലയ്ക്ക് സാധനങ്ങൾ ശേഖരിച്ചശേഷം, നാട്ടുകാർക്കും, മറ്റു വ്യാപാരികൾക്കും, വിപണിയിലുള്ളതിൽ വലിയ വിലയ്ക്ക് അവ, അവർ വിറ്റു. അവർ സർക്കാരിലേയ്ക്കു ചെല്ലേണ്ട ചുങ്കവും തീരുവയും കൊടുക്കുന്നില്ല. എന്തെങ്കിലും വിലയുള്ള യാതൊന്നും ഇവിടെ ഇനി ഇല്ല."

1765-ൽ കമ്പനിയുടെ സൈന്യം, മുഗൾചക്രവർത്തിയുടെ സേനയെ 'ബക്സറി'ൽവെച്ചു പരാജയപ്പെടുത്തി. ബംഗാൾ ഗവർണ്ണറായിരുന്ന ക്ലൈവ്, ചക്രവർത്തിയിൽനിന്നും 'ദിവാനി,' അഥവാ ബംഗാൾ ബിഹാർ ഒറീസ്സാ ഇവയിലെ നികുതിപിരിക്കുന്നതിനുള്ള അവകാശം വാങ്ങിച്ചു. ഇതുനിമിത്തം, ഫലത്തിൽ ഇന്ത്യാവൻകരയിൽ, ഒരു ഭാഗത്തു് കമ്പനി പരമാധികാരിയായി.

പ്രശസ്തിസമ്പാദിച്ചവനെങ്കിലും, ക്ലൈവ്, സ്വഭാവശുദ്ധിയില്ലാത്തവനും, നുണയനും, ചതിയനും, കള്ളയൊപ്പുകാരനും ആയിരുന്നു. അക്കാലത്തെ മറ്റു സൈന്യാധിപന്മാരുമായി തുലനം ചെയ്താൽ, അദ്ദേഹത്തിന്റെ സൈനികനേട്ടങ്ങൾ അപ്രധാനങ്ങളാണ്. അദ്ദേഹം സ്ഥാപിച്ചതു് ഒരു 'കച്ചവടക്കാരന്റെ രാഷ്ട്ര'(Robber state)മാകുന്നു. അതിന്റേതെന്നു് വിചാരിക്കപ്പെട്ട സ്ഥലങ്ങളിൽനിന്നും, എത്രപണം ഞെക്കിപ്പിഴിഞ്ഞെടുക്കാമോ, അത്രയും എടുക്കുക എന്നതായിരുന്നു ആ കൊള്ളരാഷ്ട്രത്തിന്റെ ഏക ലക്ഷ്യം. 1757-മുതൽ 1774-വരെയുള്ള കാലഘട്ടത്തെ ഒരു തിരശ്ശീലയിട്ടുകൊണ്ടു മറയ്ക്കാനാണ്, ഇംഗ്ലീഷ്ചരിത്രകാരൻ ഇഷ്ടപ്പെടുന്നതു്. എന്നാൽ ഒരു വസ്തുത എടുത്തുപറഞ്ഞേ തീരൂ. ഇന്ത്യാചരിത്രത്തിന്റെ നീണ്ട ഏടുകൾ നോക്കിയാൽ, തൈമൂറിന്റെയും, മഹമ്മദ് തുഗ്ലക്കിന്റെയും ഉൾപ്പെടെ, ഒരു പ്രവിശ്യയിലും, ബംഗാളിൽ ക്ലൈവിന്റെകാലത്തു നടന്നപോലുള്ള അഴിമതികളും ക്രൂരതകളും ഉണ്ടായിട്ടില്ല.

ഇതരഭാഗങ്ങളിലും സ്ഥിതിഗതികൾക്കു മാറ്റംവന്നു. മഹാരാഷ്ട്ര പാനിപ്പത്തിൽ പറ്റിയ പരാജയത്തിൽനിന്നും ഉയർത്തെഴുന്നേറ്റു. ഹിന്ദുസ്ഥാനിൽ അവരുടെ അധികാരം വീണ്ടും സ്ഥാപിതമായി. ഗ്വാളിയറിലെ നായകത്വം മാധോജി സിന്ധ്യയിലായി. അദ്ദേഹം സാവധാനത്തിൽ ഒരു പുതുരാഷ്ട്രം കെട്ടിപ്പടുക്കയും, ക്രമേണ അതു് ഡെൽഹിയും, അലഹബാദ്, കോറാ ഇവിടംവരെയുള്ള ഗംഗാസമതലത്തെയും വശത്താക്കുകയുമുണ്ടായി. ബോൺസലേ, നാഗ്പ്പൂരിൽ പ്രാബല്യത്തിൽ എത്തി. ബംഗാളിലെ സ്ഥിതിഗതികൾ ഈ രണ്ടു നേതാക്കന്മാർക്കും അനുകൂലമായി ഭവിച്ചു. വലിയ മാറ്റങ്ങൾ സംഭവിക്കുന്നതായും, ശൂന്യതാപൂർണ്ണം അവ സൃഷ്ടിച്ചിരിക്കുന്നതെന്നും അവർ മനസ്സിലാക്കി. സുസ്ഥാപിതമാകാത്ത ഒരു ഹിന്ദുരാഷ്ട്രത്തിന്റെ ചുമതല ഒരു പുണ്യവാളനെ ഏൽപ്പിക്കുന്ന

പരീക്ഷണം അപായകരമാണല്ലോ; എന്നാൽ ആ പുണ്യപ്പിറപ്പ് യുവതിയായ ഒരു വിധവയാണെന്നും, ചുറ്റുപാടും അരാജകത്വം നടമാടുന്നെന്നും വന്നാൽ ആ പരീക്ഷണത്തിന്റെ കഥ പറയേണ്ടതുമില്ലല്ലോ. ഈ പരീക്ഷണമാണ് മഹാറാണി ഇൻഡോറിൽ നടത്തിയത്. ഹോൾക്കർരാജ്യത്തിലെ റീജന്റായി, ഭർത്താവും സ്വജീവിതകാലത്തുതന്നെ ഏവരുടേയും ബഹുമാനങ്ങൾ ആർജ്ജിച്ചുവളർന്ന അഹല്യാബായിയെ നിയമിച്ചു. അവർ ഭരിക്കേണ്ടിവന്ന രാജ്യം ഇരുപതുവർഷംമുമ്പു മാത്രം രൂപപ്പെട്ടതാണ്; അവർ ഭരിക്കേണ്ടിവന്ന പ്രജകളാകട്ടെ, സൈനികാധികാരത്തോട് അത്ര കൂറുകാണിക്കാത്തവരും. രാജ്യത്തിന്റെ ചുറ്റുപാടും ഹോൾക്കറുടെ ആധിപത്യത്തെ എതിർത്തുവരായിരുന്നു. എങ്കിലും ഈ പരീക്ഷണം വിജയിക്കയാണുണ്ടായത്. നയതന്ത്രജ്ഞരും, ഭരണാധിപന്മാരും ചക്രവർത്തികളും ഉയർന്നുവന്ന കാലഘട്ടത്തിലെ ചരിത്രനാടകത്തിലെ ഒരു പ്രധാന നടനായ, സർ ജോൺ മാൽക്കം, പറഞ്ഞിട്ടുള്ളത്, അഹല്യയുടെ ആത്യന്തമായ ഭരണസാമർത്ഥ്യം അതുല്യമാണെന്നാണത്രെ. ഭക്തിപ്രചുരിമകൊണ്ട് അഹല്യാബായി ഹോൾക്കർക്ക് ലഭിച്ച പ്രശസ്തി പോരാതായിരുന്നു, കൊള്ളക്കാരേയും കവർച്ചക്കാരേയും അടക്കിനിർത്താൻ. അവരുടെ രാജ്യത്തിൽനിന്നും വളരെ അകലെക്കിടന്ന സ്ഥലങ്ങളിലെ ജനങ്ങൾപോലും, അവരുടെ നാമത്തെ ആദരിച്ചു. മധ്യേന്ത്യയിൽ, അഹല്യാബായി ഒരു വിഗ്രഹമായിത്തീർന്നിട്ടുപോലും, അവിടത്തെ ജനങ്ങളുടെമേൽ അവർക്ക് ഉണ്ടായിരുന്ന സ്വാധീനശക്തി അതുല്യമായിരുന്നു. ഹോൾക്കർമാരുടെ പാപങ്ങൾപോലും, അവരുടെ പാവിത്ര്യം എത്രയോ പ്രക്ഷാളനംചെയ്തു.

മൈസൂറിൽ, ഹൈദരാലി സ്വശക്തി ഉറപ്പിച്ചു. അദ്ദേഹം മദ്രാസ്‌കോട്ടയുടെ വാതുക്കൽവരെ ചെല്ലുകയും, കമ്പനിക്കാർ, അദ്ദേഹം പറഞ്ഞ ഉടമ്പടിവ്യവസ്ഥകൾ സ്വീകരിക്കേണ്ടിവരികയും ചെയ്തു. തന്റെ രാജ്യത്തിലെ, പലഭാഗങ്ങളും നഷ്ടപ്പെട്ടെങ്കിലും ഹൈദരാബാദിലെ നൈസാമും ഗണനീയമായ ഒരു ശക്തി ആയിരുന്നു. അദ്ദേഹത്തിന്റെ കീഴിൽ സാമാന്യം വിപുലമായ ഒരു ഫ്രഞ്ചുസൈന്യം ഉണ്ടായിരുന്നു. മറാഠന്മാരാകട്ടെ, സ്വദേശത്ത്, ജീവിതം സാധാരണഗതിയിൽ ഒഴുകി.

ബംഗാൾഗവർണ്ണർജനറലായി, വാറൻഹേസ്റ്റിംഗ്സിനെ നിയമിച്ചതോടുകൂടി, ഇന്ത്യയിൽ ബ്രിട്ടീഷാധിപത്യത്തിനുള്ള സമരം സമാരംഭിച്ചതായി കരുതാം. ഹേസ്റ്റിംഗ്സ് ക്ലൈവിനെപ്പോലെ കള്ളത്തൊപ്പിയിലിന്റേയും കാപട്യത്തിന്റേയും വിദ്യാലയത്തിൽ പഠിച്ചവനല്ല. വ്യക്തിപരമായി അദ്ദേഹം സത്യസന്ധനും, വിവേകവും, ദീർഘദർശിത്വവും ഉള്ള ഒരു രാജ്യതന്ത്രജ്ഞനുമായിരുന്നു. ഭരണകാര്യങ്ങളിൽ അദ്ദേഹം ഉദാരനും, ജനങ്ങളോടു സഹാനുഭൂതിയുള്ളവനുമത്രെ. എന്നാൽ, ഇംഗ്ലീഷുകാരുടെ രാഷ്ട്രകാര്യങ്ങൾക്കും സ്വന്തം ഉദ്യോഗത്തിന്റെ സുരക്ഷിതത്വത്തിനും, ധാർമ്മികമോ സദാചാരപരമോ ആയ മൂല്യ

ങ്ങളെ അദ്ദേഹം മാനിച്ചില്ല. ഗവർണ്ണർജനറൽ എന്ന നിലയിൽ അദ്ദേഹം കമ്പനിയെ രക്ഷിച്ചു. മഹാരാഷ്ട്രരും ഹൈദരാലിയും, ബംഗാളിലെ രാഷ്ട്രത്തിൽനിന്നും ഉത്ഭവിക്കാവുന്ന ആപത്തിനെപ്പറ്റി മനസ്സിലാക്കി. ഹേസ്റ്റിംഗ്സിനു, പല വിഷമതകളും ഇവരിൽനിന്നും നേരിടേണ്ടിവന്നു. സ്വാതന്ത്ര്യഭാരതത്തിലെ അവസാന രാഷ്ട്രതന്ത്രജ്ഞനായ നാനാ ഫഡ്നാവിസ് എന്ന മഹാത്മാവായിരുന്നു, അന്നത്തെ മഹാരാഷ്ട്രനേതാവ്. ബോംബേഗവർമെന്റ് മഹാരാഷ്ട്രരുമായി ഇടഞ്ഞു. കമ്പനിയുടെ സൈന്യം അവമാനിതരായി പിന്തിരിയുകയും, മുൻഉടമ്പടികൾ നിരാകരിക്കയും, മഹാരാഷ്ട്രരുമായി വീണ്ടും ഇടയുകയും എല്ലാം ഉണ്ടായി. പക്ഷെ, ഫലമൊന്നുമുണ്ടായില്ല. അവസാനം ഇംഗ്ലീഷുകാരും മഹാരാഷ്ട്രരും തമ്മിൽ സമാധാനഉടമ്പടി ഉണ്ടാക്കി. അന്നത്തെ ഉടമ്പടിയും ഈ പ്രാബല്യത്തിലിരുന്നു. വാറൻഹേസ്റ്റിംഗ്സ് ഉദ്യോഗത്തിൽനിന്നും പിരിഞ്ഞപ്പോൾ, കമ്പനിയുടെ രാഷ്ട്രീയാധിപത്യത്തിനെ തിരിച്ചുവിടുന്നത് കണ്ടു; മാത്രമല്ല, അദ്ദേഹം, കമ്പനിയുടെ ശത്രുക്കളായിരുന്ന നയങ്ങളും, തന്റെ പ്രബലന്മാരായ മഹാരാഷ്ട്രനായകന്മാർക്ക്, സ്വതന്ത്രരാഷ്ട്രങ്ങൾ സ്ഥാപിക്കാൻ പ്രോത്സാഹനം നൽകുകയും ചെയ്തു. മാധവജി സിന്ധ്യയുടെ ഉൽക്കർഷത്തിനുവേണ്ടി അദ്ദേഹം പ്രോത്സാഹിപ്പിക്കയും, സാൽബായ് ഉടമ്പടിയിൽ അദ്ദേഹത്തിന്റെ സ്വാതന്ത്ര്യം (ഗവർണ്ണർജനറൽ എന്ന പദവി) അംഗീകരിക്കുകയും ഉണ്ടായി. നാഗ്പൂരിലെ ബോൺസലേരാജാവുമായും ഹേസ്റ്റിംഗ്സ് സൗഹാർദ്ദപൂർണ്ണം കരാറുകൾ നടത്തുകയും മഹാരാഷ്ട്രകേന്ദ്രഗവർമെന്റിനോട് അദ്ദേഹത്തിനെതിരായിട്ടുള്ള ബന്ധം അറ്റുപോകുകയും ചെയ്തു. എന്നാൽ പൂനായിൽ നാനാഫഡ്നാവിസ് ഭരണസാരഥ്യം വഹിച്ചപ്പോൾ, ഈ ഉപജാപങ്ങളൊന്നും ഫലിച്ചില്ല. എങ്കിലും നേരത്തെ തന്നെ അനൈക്യത്തിന്റെ വിത്തുകൾ വിതയ്ക്കപ്പെട്ടു. പിൽക്കാലത്ത്, അവ വളർന്ന് പന്തലിച്ചു.

വടക്കെ ഇന്ത്യയിലെ മികച്ച മഹാരാഷ്ട്രനേതാവ് മാധവജിസിൻധ്യയായിരുന്നു. അദ്ദേഹത്തിന്റെ ഉദ്യമഫലമാണ് സാൽബായ് ഉടമ്പടി നടന്നത്. നയതന്ത്രപരമായി തന്റെ നില പ്രബലമാക്കിയ ഈ നേതാവിനശേഷം, സിന്ധ്യാ, ബ്രിട്ടീഷ്കമ്പനിയുടെ കയ്പ്പിണിയിരുന്നതിൽ, ഒരു സാവോയിയാർഡുകാരനായ, കോംറ്റ് ഡിബോയി (Comte de Boigue)യുടെ സഹായത്തോടെ തന്റെ സൈന്യത്തിന് പുതിയ വ്യൂഹങ്ങളിൽ പരിശീലനം നൽകി. ഈ പുതിയ സേനയോടുകൂടി അദ്ദേഹം ഹിന്ദുസ്ഥാൻ മുഴുവൻ അധീനമാക്കയും രജപുത്രരാജാക്കന്മാരുടെ ശക്തി ധ്വംസിക്കയും, ഡൽഹിയിൽപ്പോലും ആധിപത്യം സ്ഥാപിക്കയും ചെയ്തു. അന്ധനായ ഷാ ആലം ചക്രവർത്തി—കണ്ണുമില്ലാ, ബാഹുപ്രതാപത്തിന്റെ നിഴലിലും കഴിഞ്ഞുകൂടിയ ദയനീയമനുഷ്യൻ, സിൻധ്യായുടെ അധീനതയിൽ ആയി. ഇക്കാലത്താണ്, അദ്ദേഹം സിൻ

